

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 12 | THE ONLINE OFFICIAL NEWS BULLETTIN | 2020 March 21

SEASON OF GREAT LENT | വലിയ നോമ്പുകാലം | ܥܕܢܐ ܕܨܘܡܐ ܪܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 22 ♪5  hadbšabo d Kfifto (Crippled Woman) 5th Sunday of Great Lent; 135th Mem. of Konattu Geevarghese Mar Julios (Pampakuda) | 23 ♪1 | 24 ♪5 | 25 ♪1  ✝ Suboro Annunciation to St. Mary; 292nd Mem. of Mar Thoma IV (Kandanad) | 26 ♪5 | 27 ♪1 | 28 ♪5 |

## കോവിഡ് 19; മുഖ്യമന്ത്രി നൽകിയിട്ടുള്ള സുരക്ഷാ നിർദ്ദേശങ്ങളോട് പൂർണ്ണമായും സഹകരിക്കണം: പ. കാതോലിക്കാ ബാവാ

കോട്ടയം: കോവിഡ് 19 വൈറസ് ബാധയുടെ നിർണ്ണായകവും ഗുരുതരവുമായ മൂന്നാം ഘട്ടത്തിലേക്ക് കേരളം കടക്കുന്ന സാഹചര്യത്തിൽ സംസ്ഥാന മുഖ്യമന്ത്രി നൽകിയിട്ടുള്ള സുരക്ഷാ നിർദ്ദേശങ്ങളോട് പൂർണ്ണമായും സഹകരിക്കണമെന്ന് പ. കാതോലിക്കാ ബാവാ. 2020 മാർച്ച് മാസം 31 വരെയുള്ള ദിവസങ്ങൾ രോഗവ്യാപനത്തെ സംബന്ധിച്ച് അതീവ ഗൗരവം അർഹിക്കുന്ന സാഹചര്യത്തിൽ ഇക്കാലയളവിൽ പാലിക്കേണ്ട നിയന്ത്രണങ്ങൾ സംബന്ധിച്ച് മാർഗനിർദ്ദേശം നൽകുകയായിരുന്നു അദ്ദേഹം.

അധികാരികളുടെ നിർദ്ദേശം മാനിച്ച് കേരള സംസ്ഥാനത്തിനുള്ളിൽ സ്ഥിതി ചെയ്യുന്ന മലങ്കര ഓർത്തഡോക്സ് ഇടവകകളിൽ ഇക്കാലയളവിൽ വിശ്വാസികൾ കൂട്ടം കൂടാതിരിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം. ഞായറാഴ്ചയിലെ വിശുദ്ധ കുർബ്ബാന ഒഴികെയുള്ള ആരാധനകൾ വൈദികരും ശുശ്രൂഷകരും ചേർന്ന് നടത്താവുന്നതാണ്. ഞായറാഴ്ച ആരാധനകളിൽ വിശ്വാസികളുടെ എണ്ണം സിവിൽ അധികാരികൾ നിർദ്ദേശിച്ചിട്ടുള്ള പരമാവധി സംഖ്യയിൽ കൂടുവാൻ പാടില്ല. പള്ളിയകത്തു നിൽക്കുന്ന വിശ്വാസികൾ തമ്മിൽ സുരക്ഷിതമായ അകലം പാലിക്കണം. ജലദോഷം, ചുമ മുതലായവ ഉള്ളവർ പള്ളികളിൽ ആരാധനയിൽ പങ്കെടുക്കുവാൻ പാടുള്ളതല്ല. സൗകര്യമുള്ളപക്ഷം ഞായറാഴ്ച ശുശ്രൂഷകൾ ഓൺലൈൻ വഴി വിശ്വാസികൾക്ക് പങ്കെടുക്കത്തക്കവിധം ക്രമീകരിക്കുന്നത് അഭികാമ്യമായിരിക്കും. കാർമ്മികരായ വൈദികരും ശുശ്രൂഷകരും ആരോഗ്യസുരക്ഷാ മാനദണ്ഡങ്ങൾ പൂർണ്ണമായും പാലിക്കണം. ആത്മീയ സംഘടനകൾ സന്നദ്ധസേവന പ്രവർത്തനങ്ങളിൽ പരമാവധി സഹകരിക്കണം. അഭിമുഖമായിരുന്നുള്ള വി. കുമ്പസാരം ഒഴിവാക്കണം. ഏറ്റവും അത്യാവശ്യമുള്ളവർ മാത്രം വിശുദ്ധ കുർബ്ബാന സ്വീകരിച്ചാൽ മതിയാകും. സമ്മേളനങ്ങളും ജനങ്ങളുടെ കൂടിവരവുകളും ഒഴിവാക്കണം എന്ന് നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന സാഹചര്യത്തിൽ യഥാസമയം ഇലക്ഷൻ നടപടികൾ പൂർത്തിയാക്കാൻ അവസരം ലഭിച്ചിട്ടില്ലാത്ത ഇടവകകളിൽ നിലവിലുള്ള ഭരണസമിതികൾ തന്നെ പുതിയ തെരഞ്ഞെടുപ്പുവരെ തുടരേണ്ടതാണ്. ഈ കാലഘട്ടത്തിന്റെ നിയന്ത്രണങ്ങളോട് സഹകരിക്കുന്നതിനാവശ്യമായ വിധത്തിൽ ആരാധനാസമയം ക്രമീകരിക്കുവാൻ ചുമതലക്കാർ ശ്രദ്ധിക്കേണ്ടതാണ്. അസാധാരണങ്ങളിൽ അസാധാരണമെന്ന് വിശേഷിപ്പിക്കപ്പെട്ടിരിക്കുന്ന ഈ പ്രതിസന്ധി ഘട്ടത്തിൽ പരിഹാരത്തിനുള്ള മുൻമാതൃകകൾ ഒന്നും ലഭ്യമല്ല എന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ആയതിനാൽ അധികാരികളുടെ നിർദ്ദേശങ്ങൾ പൂർണ്ണമായും അനുസരിക്കുവാൻ വിശ്വാസികൾ ഏവരും ആരാധനാസമൂഹങ്ങളും ശ്രദ്ധിക്കണം. ദേവാലയകേന്ദ്രീകൃതമായ ആത്മീയ ശുശ്രൂഷകളിൽ നിയന്ത്രണം ഏർപ്പെടുത്തേണ്ടി വന്നിരിക്കുന്ന സാഹചര്യത്തിൽ വ്യക്തിപരമായും കുടുംബപരമായും ആത്മീയ പോഷണത്തിന് ആവശ്യമായ നടപടികൾ കുറവുകൂടാതെ സ്വീകരിക്കുകയും ഈ മഹാമാരി ഒഴിഞ്ഞ് പോകുന്നതിനുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുകയും വി. നോമ്പിലും ദൈവപുത്രന്റെ പീഡാനുഭവ സ്മരണകളിലും പൂർണ്ണ സമർപ്പണത്തോടെ പങ്കുചേരുകയും വേണം.

മാർച്ച് മാസം 29-ാം തീയതി കാതോലിക്കാ ദിനമായി ആചരിക്കുവാനുള്ള ക്രമീകരണങ്ങൾ പൂർത്തിയായിരിക്കുന്നു എങ്കിലും ഇടവക തലത്തിൽ ക്രമീകരിച്ചിരിക്കുന്ന ആഘോഷപരിപാടികൾ ഒഴിവാക്കി അന്നേദിവസം സഭയ്ക്കുവേണ്ടിയും ദേശത്തിനുവേണ്ടിയും പ്രത്യേക പ്രാർത്ഥനകൾ നടത്തുവാൻ ഇടവകകൾ ശ്രദ്ധിക്കണമെന്നും പ. കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു.




**പരുമല സെമിനാരിയിൽ പാതി നോമ്പ് ശുശ്രൂഷകൾക്ക് പ. കാതോലിക്കാ ബാവാ നേതൃത്വം നൽകുന്നു.**

## പോലീസ് അതിക്രമത്തിൽ കർശന നടപടി ഉണ്ടാകണമെന്ന് ഓർത്തഡോക്സ് സഭ

കോട്ടയം: കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിൽപെട്ട ഇടുക്കി കത്തിപ്പാറത്തടം ഓർത്തഡോക്സ് പള്ളിയിൽ കിടന്നുറങ്ങുകയായിരുന്ന കൊച്ചുപറമ്പിൽ ഗീവർഗീസ് റമ്പാച്ചനെ യാതൊരു പ്രകോപനവുമില്ലാതെ പാതിരാത്രിയിൽ പള്ളിയിൽ കയറി മർദിച്ചവശനാക്കി പോലീസ് സ്റ്റേഷനിൽ കൊണ്ടുപോയ പോലീസ് ഉദ്യോഗസ്ഥർക്കെതിരെ കർശന നടപടി സ്വീകരിക്കണമെന്ന് ഓർത്തഡോക്സ് സഭ.

പ്രശ്ന സാദ്ധ്യതകൾ ഉള്ളതിനാൽ കഞ്ഞിക്കുഴി പോലീസിന്റെ അനുമതിയോടു കൂടിയായിരുന്നു റമ്പാച്ചനും പള്ളി സെക്രട്ടറി, ട്രസ്റ്റി തുടങ്ങിയവരും പള്ളിയിൽ താമസിച്ചിരുന്നത്. ആ പ്രദേശത്തു അധികാരമില്ലാത്ത പോലീസ് ഉദ്യോഗസ്ഥരാണ് അകാരണമായി പള്ളിയിൽ പ്രവേശിച്ചു മർദ്ദനം അഴിച്ചുവിട്ടത്. ഉന്നതതലത്തിൽ ഇതു സംബന്ധിച്ച അന്വേഷണം നടത്തി കുറ്റക്കാർക്കെതിരെ കർശന നടപടികൾ സ്വീകരിക്കണമെന്ന് ഓർത്തഡോക്സ് സഭാ വൈദികട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ ആവശ്യപ്പെട്ടു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







# സ്ത്രീയേ, നിന്റെ രോഗബന്ധനം അഴിഞ്ഞിരിക്കുന്നു

**ഡോ. ഗീവർഗീസ് മാർ യൂലിയോസ്**



അനുഗ്രഹിക്കപ്പെട്ട ദൈവജനമെ,

രക്ഷാകരമായ വലിയ നോമ്പിന്റെ മദ്ധ്യത്തിൽ നമ്മുടെ കർത്താവിന്റെ വിജയ സ്ലീബാ വി. ദേവാലയത്തിൻ മദ്ധ്യത്തിൽ പ്രതിഷ്ഠിക്കപ്പെട്ടു കഴിഞ്ഞു. ഇനിയും നമ്മുടെ ആയുധവും കൊടിയടയാളവുമായ സ്ലീബായിൽ ദൃഷ്ടി പതിപ്പിച്ച് അതിന്റെ പാർശ്വങ്ങളിൽ അണിനിരന്നുകൊണ്ടാണ് വൈരിയായ സാത്താനെ എതിർത്തു തോല്പിക്കുവാനുള്ള നമ്മുടെ യാത്ര പുരോഗമിക്കുന്നത്. “ശക്തിയിൽ പരാക്രമനും യുദ്ധത്തിൽ പ്രബലനും ആകൽക്കറുസായോടു പോരാട്ടവും യുദ്ധവും ചെയ്തു ബലഹീനതയുള്ള ഞങ്ങളുടെ കുലത്തിനു ജയം നൽകുന്നവനുമായ കർത്താവേ’ എന്ന് അഭിസംബോധന ചെയ്തുകൊണ്ടാണ് പ്രാർത്ഥന മുന്നേറുന്നത്.

‘ചെകുത്താൻ കുരിശു കണ്ടതുപോലെ’ എന്ന പ്രയോഗം വെറുതെ ഉണ്ടായതല്ല. സ്ലീബാ ഉയർത്തി നാട്ടപ്പെട്ട ഒരിടത്തും ഒരു പൈശാചികശക്തിക്കും ഒരു വിധത്തിലും കടന്നു കയറുവാൻ സാധിക്കുകയില്ല എന്നത് ഒരു വസ്തുതയാണ്. ‘‘കുരിശ് വരയ്ക്കണം, കുരിശ് ധരിക്കണം, കുരിശ് വഹിക്കണം’’ എന്ന് പിതാക്കന്മാർ നിഷ്കർഷിക്കുന്നത് കുരിശിന്റെ പ്രാമാണികശക്തി മനസ്സിലാക്കികൊണ്ടാണ് എന്ന് ഓർക്കണം.




പാപം രോഗത്തിന് ഹേതുവാകുന്നുവെന്നതിനാൽ പാപരോഗം എന്ന ഒരു പ്രയോഗം തന്നെ നമ്മുടെ ആരാധനക്രമങ്ങളിൽ ഏറെ സ്ഥാനം പിടിച്ചിട്ടുണ്ട്. ഇന്ന് ആധുനിക രോഗനിർണ്ണയ പ്രക്രിയയിലും പാപം രോഗകാരണമാകുന്നുയെന്ന് വിദഗ്ദ്ധർ ചൂണ്ടിക്കാണിക്കുന്നു. പാപം മാനസികവും ശാരീരികവുമായ രോഗങ്ങൾക്ക് മുഖാന്തിരമാവുകയും അതിന്റെ ഫലമായി നാം ആത്മമരണം പ്രാപിക്കുകയും ചെയ്യുന്നു. ഏദനിൽ ആദമിനും ഹവ്വായ്ക്കും സംഭവിച്ചത് ഈ ആത്മമരണമാണ്. അതിൽ നിന്നും മോചനം പ്രാപിക്കുവാനുള്ള ചികിത്സാ സംവിധാനമാണ് വി. നോമ്പ് എന്ന് പിതാക്കന്മാർ പഠിപ്പിക്കുന്നു.

പിതാക്കന്മാരുടെ ഒരു പ്രാർത്ഥനാഭാഗം ശ്രദ്ധിക്കുക: “മനുഷ്യകുലത്തിന്റെ സഹായിയും രക്ഷകനുമായ ദൈവമേ, പാപവികാരത്താൽ രോഗം പിടിപെട്ട ആത്മാക്കളുടെ സൗഖ്യത്തിനു വേണ്ടി നോമ്പാകുന്ന ഔഷധ ഭണ്ഡാരത്തിലേയ്ക്കു നീ ഞങ്ങളെ വഴിനടത്തി. ആത്മനിശ്വാസികളായ പ്രവാചകന്മാരും ദൈവികന്മാരായ അപ്പോസ്തോലന്മാരും വെടിപ്പോടു വിശുദ്ധിയോടും കൂടെ ഈ പരിശുദ്ധ നോമ്പ് അനുഷ്ഠിച്ചതിനാൽ ഏദൻതോട്ടത്തിൽ വച്ച് ഞങ്ങളുടെ പിതാവായ ആദാമിനെ വഞ്ചിച്ച ആകൽക്കറുസായെ തോല്പിച്ച് കീഴ്പെടുത്തി; ആകയാൽ പ. സഭയും പ. നോമ്പിനെ ആദരിക്കുകയും വിശുദ്ധിയോടെ അതിനെ പ്രമാണിക്കുകയും ചെയ്യുന്നു. അതിനാൽ ഞങ്ങൾ പ. റൂഹായുടെ ആലയങ്ങളായി തീരുന്നു; ആത്മശരീരങ്ങളുടെ വിഷമോഹങ്ങളെ ഞങ്ങൾ ജയിക്കുന്നു. അതിനാൽ കർത്താവിന്റെ ശക്തിപ്പെടുത്തുന്ന കൃപ ഞങ്ങളുടെ ബലഹീനതയിൽ ആവസിക്കുന്നു. വി. നോമ്പാൽ ഞങ്ങൾ ദൈവിക ദാനങ്ങൾക്ക് അർഹരാകുന്നു. അനുതപിക്കുന്ന പാപികളുടെ കടങ്ങൾ മോചിക്കപ്പെടുന്നു. വി. നോമ്പിന്റെ ജ്ഞാനം മൂലം മോശയുടെ മുഖംപോലെ ഞങ്ങളുടെ മുഖവും ശോഭിതമാകുന്നു. ആകയാൽ ഞങ്ങൾക്കുവേണ്ടി നോമ്പു നോക്കുകയും ഞങ്ങളെ ആയത് പഠിപ്പിക്കുകയും നോമ്പാകുന്ന ആയുധം ഞങ്ങൾക്ക് നൽകുകയും ചെയ്തവനെ ഞങ്ങൾ സ്തുതിക്കുന്നു.

സകലത്തെയും രൂപാന്തരപ്പെടുത്തുന്ന വി. നോമ്പിന്റെ ശക്തിയിൽ കർത്താവിന്റെ കൃപയാൽ കുഷ്ഠരോഗത്തിൽ നിന്നും തളർച്ചയിൽ നിന്നും മാനസിക വിഭ്രമങ്ങളിൽ നിന്നും മറ്റ് എല്ലാ രോഗാവസ്ഥകളിൽ നിന്നും രക്ഷപ്പെട്ട് രക്ഷാ തുറമുഖമായ വി. സ്ലീബായുടെ മുമ്പിൽ നാം എത്തിയിരിക്കുകയാണ്. എന്നാൽ പാപകൂനിന്റെ അടിമയാണെങ്കിൽ സ്ലീബായിലേയ്ക്ക് ദൃഷ്ടി ഉയർത്തുവാൻ നമുക്ക് കഴിയാതെ വന്നേക്കാം. സ്വയംകൃതവും ഒപ്പം സമൂഹം നമുക്ക് ചാർത്തപ്പെട്ടു തരുന്നതുമായ പലവിധ പാപഭാരങ്ങളാൽ നടുവൊടിഞ്ഞ് കൂനിയ അവസ്ഥയിൽ നിന്നും നാം വിമോചിതരായെങ്കിൽ മാത്രമേ നിവർന്നു നിന്ന് സ്ലീബായിലേയ്ക്ക് നോക്കി രക്ഷപ്പെടുവാനും അതിനെ കുമ്പിട്ടു വന്ദിക്കുവാനും അതിന്റെ ശക്തിയാൽ മുന്നോട്ടു സഞ്ചരിക്കുവാനും അതിനെ ആയുധമാക്കി പൈശാചിക ശത്രുവിനെതിരെ യുദ്ധം ചെയ്യുവാനും നമുക്ക് കഴിയൂ.

പതിനെട്ടു സംവത്സരമായി കൂനിയിരുന്ന ഒരു പാവപ്പെട്ട സ്ത്രീയെ ഉദ്ധരിക്കുന്ന അതിമനോഹരമായ സംഭവമാണ് വി. നോമ്പിന്റെ അഞ്ചാം ഞായറാഴ്ചയിൽ ധ്യാനത്തിനായി പിതാക്കന്മാർ ക്രമീകരിച്ചിരിക്കുന്നത്. രോഗബന്ധനത്താൽ കൂനിയാക്കപ്പെട്ട സ്ത്രീ ഇന്നും സമൂഹമദ്ധ്യേ വലിയ ഒരു പ്രതീകമാണ്. ‘അരുത്’ എന്ന വിലക്കുകൾകൊണ്ട് അവളെ ബന്ധിക്കുന്ന കുടുംബവും സമൂഹവുമാണ് ഇന്നും അവളുടെ ചുറ്റും കാണുന്നത്. അവൾ കൂടുതൽ കുനിയട്ടെ എന്നാണ് പൊതുപ്രമാണം എന്ന് തോന്നുന്ന അവസ്ഥ. “നാ സ്ത്രീ സ്വാതന്ത്ര്യമർഹതി” എന്ന മനു ആചാര്യന്റെയും ‘സ്ത്രീ സമൂഹത്തിൽ മിണ്ടാതിരിക്കട്ടെ’ എന്ന വി. പൗലോസ് ശ്ലീഹായുടെയും വാക്കുകൾ അവർ ഉദ്ധരിച്ച് യഥാർത്ഥ അർത്ഥത്തിൽ നിന്നും വ്യതിചലിച്ച് ഉദ്ധരിക്കുന്നതിൽ വ്യഗ്രത കാണിക്കുന്നവർ അവളുടെ കൂനിനെ നിവർത്തിയ കർത്താവിനെ പലപ്പോളും കാണാതെ പോവുകയും “സ്ത്രീയേ നിന്റെ രോഗബന്ധനം അഴിഞ്ഞിരിക്കുന്നു; ഉണരുക, എഴുന്നേല്ക്കുക, മുന്നോട്ടു സഞ്ചരിക്കുക. ലക്ഷ്യത്തിലെത്തുക എന്ന ആഹ്വാനങ്ങൾ കാണാതെ പോകുന്നു. സ്ത്രീ വിമോചനവാദികളിൽ ഭൂരിപക്ഷവും സത്യത്തിൽ അവളുടെ കൂനിനെ വർദ്ധിപ്പിക്കുകയാണ് ചെയ്യുന്നത്. അവളിലേക്ക് കുനിയുവാനും അവളെ കാണുവാനും പ്രതീക്ഷയുടെ വാക്കുകളാലും സഹായഹസ്തങ്ങളാലും അവളെ ഉദ്ധരിക്കുവാനും കഴിയണമെങ്കിൽ നാം ക്രിസ്തുവിന്റെ അനുഭവമുള്ളവരാകണം. പാപത്താൽ തല കുനിഞ്ഞിരുന്ന, സമൂഹം അവളിൽ ആരോപിച്ച കുറ്റങ്ങളാൽ വിറളി പൂണ്ട് കൂനിയിരുന്ന എത്ര സ്ത്രീകളെയാണ് അവൻ ഉദ്ധരിച്ചത്. “സ്ത്രീയേ ഞാനും നിന്നെ വിധിക്കുന്നില്ല; പോക ഇനിയും പാപം കൂടാതെ ജീവിക്കുക” എന്ന കർത്താവിന്റെ കല്പനയും തന്റെ കാൽ കണ്ണുനീർ കൊണ്ട് കഴുകി മുടികൊണ്ട് തുടച്ച സ്ത്രീയെ തോളിൽ പിടിച്ച് എഴുന്നേല്പിച്ച് സമൂഹത്തിൽ നിവർത്തി നിർത്തിയ കർത്താവിനെയും നാം കാണാതെ പോകുന്നുവെങ്കിൽ നമ്മുടെ നോമ്പ് നമസ്ക്കാരങ്ങൾ വ്യർത്ഥം

എന്നേ വരൂ.

സ്ത്രീ ശ്രേഷ്ഠയും ബഹുമാന്യയുമായി കാണപ്പെടണമെന്നു തന്നെയാണ് മനു ആചാര്യനും വി. പൗലോസ് ശ്ലീഹായുമൊക്കെ പഠിപ്പിക്കുന്നത്. കൗമാരത്തിൽ പിതാവിനാലും യൗവനത്തിൽ ഭർത്താവിനാലും വാർദ്ധക്യത്തിൽ മക്കളാലും അവർ സംരക്ഷിക്കപ്പെടണം; അവൾ ഉപേക്ഷിതയാകരുത് എന്നാണ് മനുധർമ്മം പഠിപ്പിക്കുന്നത്. സ്വാതന്ത്ര്യം എന്ന പദത്തിന്റെ ഒരു അർത്ഥം മാത്രം അറിയുന്നവർ സ്ത്രീയെ കൂടുതൽ കൂനിയാക്കുവാൻ മനുസ്മൃതിയെ കൂട്ടുപിടിക്കുന്നുവെന്ന് മാത്രം. സ്ത്രീ സ്വാതന്ത്ര്യത്തിനുവേണ്ടി എഴുതുകയും സ്ത്രീകളെ പേർ ചൊല്ലി സംബോധന ചെയ്യുകയും ബഹുമാനിക്കുകയും ചെയ്യുന്ന അനേക ഭാഗങ്ങൾ വി. പൗലോസിന്റെ ലേഖനങ്ങളിൽ ഉള്ളത് ബോധപൂർവ്വം കാണാതിരിക്കുന്നവരാണ് അവളെ കൂനിയാക്കുവാൻ കൂട്ടു നിൽക്കുന്നത് എന്ന് ഓർക്കണം.

'സ്ത്രീ അവമതിക്കപ്പെടുമ്പോൾ സ്വർഗ്ഗം കരയുന്നു' എന്ന് ഒരു പ്രമാണമുണ്ട്. അവളെ സംശയിക്കുന്നവന്റെ മുന്നിൽ അവൾ അഗ്നിശുദ്ധി പ്രാപിച്ച് എഴുന്നേറ്റു നില്ക്കുന്ന ചിത്രം രാമായണ മഹാകാവ്യം മുതൽ നാം കാണുന്നുണ്ട്. ഒപ്പം സംശയിച്ചവന്റെ മുന്നിൽ അവന്റെ നീതീകരണത്തിനുവേണ്ടി പാവയായി ആടുന്നതിന് പകരം അവൾ ഭൂമി പിളർന്ന് സ്വർഗ്ഗത്തിലേയ്ക്ക് എടുക്കപ്പെടുന്ന അനുഭവമാണ് കുലീന സ്ത്രീയായ സീതാദേവിയിൽ കാണുന്നത്.

നിന്നെ വഹിച്ച ഉദരവും നീ കുടിച്ച മുലകളും അനുഗ്രഹിക്കപ്പെട്ടത് എന്ന് വി. മാതാവിനെ സാക്ഷിക്കുന്ന ശ്രേഷ്ഠമായ സംഭവങ്ങൾ വി. ഗ്രന്ഥത്തിൽ ഉടനീളം ഉണ്ടെന്നും ഓർക്കണം. ചുരുക്കത്തിൽ സ്ത്രീത്വത്തെ ആദരിക്കുവാനും ആവശ്യമുള്ളപ്പോൾ ഒരു കൈ സഹായിക്കുവാനും സമൂഹത്തിൽ ഉയർന്ന സ്ഥാനം നൽകുവാനും നമുക്ക് സാധിക്കണം എന്ന വലിയ പാഠമാണ് കർത്താവ് നൽകുന്നത്. കേവലം ഒരു സ്ത്രീയുടെ കൂന് നിവർത്തി ഒരു അത്ഭുതം കാണിച്ചുവെന്നതിനേക്കാൾ വലിയ പ്രാധാന്യം ഈ സംഭവത്തിന് ഉണ്ട്.

പ്രിയമുള്ളവരേ,

വലിയ നോമ്പിന്റെ കൂടുതൽ ഗൗരവമുള്ള ദിവസങ്ങളിലേയ്ക്ക് നാം അടുക്കുകയാണ്. പൂർണ്ണമായും അവനിൽ ശരണം പ്രാപിച്ച് മുന്നോട്ടു പോകുവാൻ ഇടയാകണം. ചൂടും ഉഷ്ണവും കൂടുമ്പോൾ ശരീരത്തിന് കൂടുതൽ തളർച്ചയുണ്ടാകാം. എന്നാൽ ഭക്ഷണമോഹത്തെ തോല്പിക്കുവാൻ സാധിക്കണം. കഠിന സാഹചര്യങ്ങളെ ക്രിസ്തുവിൽ ആശ്രയിച്ച് അതിജീവിക്കുവാൻ പഠിക്കുമ്പോഴാണ് നാം ആത്മിക വളർച്ച പ്രാപിക്കുന്നത്.

ദൈവത്തിന്റെ പ. സഭയും ഏറ്റവും പ്രതിസന്ധികളിലൂടെ കടന്നുപോകുന്ന സമയമാണല്ലോ ഇത്. നീതിപീഠങ്ങളിൽ നിന്നും ഉണ്ടാകുന്ന തീരുമാനങ്ങളെ നിഷേധിക്കുകയും നിരാകരിക്കുകയും ചെയ്തുകൊണ്ട് സഭയെ ഉപദ്രവിക്കുന്നവരോടൊപ്പം ചിലപ്പോഴൊക്കെ സ്വാർത്ഥമോഹങ്ങളോടെ ഭരണകൂടവും പ്രവർത്തിക്കുന്നത് കാണുമ്പോൾ ദുഃഖം തോന്നാം. എന്നാൽ നിയമ മാർഗ്ഗങ്ങളിലൂടെയും പ്രാർത്ഥനയിലൂടെയും മാത്രമേ നാം അതിനെ അഭിമുഖീകരിക്കാവൂ. അല്ലാത്തവിധം ധിക്കാരപരമായി പ്രവർത്തിച്ചാൽ സമൂഹമദ്ധ്യേ പ. സഭയുടെ സാക്ഷ്യം നഷ്ടപ്പെടുകയും ദൈവനാമം ദുഷിക്കപ്പെടുവാൻ ഇടയാവുകയും ചെയ്യുമെന്ന് ഓർക്കണം.

പ. ബാവാ തിരുമേനിയെയും അഭിവന്ദ്യ മെത്രാപ്പോലീത്തന്മാരെയും വന്ദ്യ വൈദിക സമൂഹത്തെയും നിങ്ങൾ സദാ പ്രാർത്ഥനയിൽ ഓർക്കണം. നിങ്ങളുടെ പ്രാർത്ഥനയാണ് ബലഹീനതയിൽ ഞങ്ങളെ ശക്തീകരിക്കുന്നത്. വിശ്വാസികളെ ഓർത്ത് എന്നും എപ്പോഴും പ്രാർത്ഥിക്കുവാനുള്ള കടമ വൈദികർക്കും ഉണ്ട് എന്ന് അറിയാമല്ലോ.

ദൈവം അനുഗ്രഹിക്കട്ടെ.

ക്രിസ്തുവിൽ നിങ്ങളുടെ ഇടയൻ.




കർത്താവിൽ പ്രിയരേ,

ലോകമെമ്പാടും വ്യാപിച്ചു കഴിഞ്ഞിരിക്കുന്ന കോവിഡ് 19 എന്ന മഹാമാരിയെ കുറിച്ച് ഇതിനോടകം തന്നെ നാം നിങ്ങൾക്ക് എഴുതിയിട്ടുണ്ടല്ലോ. വ്യത്യസ്ത തലങ്ങളിൽ അനുവർത്തിക്കേണ്ട മുൻകരുതലുകളെക്കുറിച്ചും ഇടവക ശുശ്രൂഷകളും ആരാധനകളിലും നടത്തേണ്ട ക്രമീകരണങ്ങളെക്കുറിച്ചും യഥാസമയം നിങ്ങൾക്ക് ഏവർക്കും അറിയിപ്പ് നൽകിയിട്ടുള്ളതാകുന്നു. ഭാരതത്തിന്റെ ബഹുമാന്യനായ പ്രധാനമന്ത്രി ജനങ്ങളോട് അഭ്യർത്ഥിച്ചതിൻപ്രകാരം മാർച്ച് മാസം 22-ാം തീയതി ഞായറാഴ്ച രാവിലെ 7 മണി മുതൽ വൈകിട്ട് 9 മണി വരെ സ്വഭവനങ്ങളിൽ നിന്ന് പുറത്തിറങ്ങാതെ നമ്മുടെ വിശ്വാസികൾ ഏവരും സഹകരിക്കണം. 22-ാം തീയതി ഞായറാഴ്ച രാവിലെ 6 മണിക്ക് സമാപിക്കത്തക്കവിധത്തിൽ വിശുദ്ധ കുർബാനയുടെ സമയ ക്രമീകരണം ഇടവക വികാരിമാർ നിശ്ചയിക്കേണ്ടതാണ്. ഓരോ ഇടവകയിലും അതാത് സ്ഥലത്തെ അധികാരികൾ നിഷ്കർഷിച്ചിട്ടുള്ള സംഖ്യ അനുസരിച്ച് മാത്രം പങ്കെടുക്കുന്നതിനെ ക്രമീകരണങ്ങൾ ഏർപ്പെടുത്തേണ്ടതാണ്. മാർച്ച് മാസം 29- ാം തീയതി ഞായറാഴ്ച കാതോലിക്ക ദിനമാകയാൽ അന്നേദിവസം പരിശുദ്ധ സഭയ്ക്ക് വേണ്ടിയും സമൂഹത്തിനുവേണ്ടിയും പൊതുവായി പ്രാർത്ഥനകൾ നടത്തണം എന്നാൽ ആഘോഷ പരിപാടികളും സമ്മേളനങ്ങളും പൂർണ്ണമായും ഒഴിവാക്കണം. കാതോലിക്കാ ദിനാചരണവുമായി ബന്ധപ്പെട്ട് തുടർ ക്രമീകരണങ്ങളെക്കുറിച്ച് യഥാസമയം നാം നിങ്ങളെ അറിയിക്കുന്നതാണ്.

വാത്സല്യമുള്ളവരെ ലോകം മുഴുവനും ഈ മഹാവിപത്തിൽ നിന്ന് വിടുവിക്കേണ്ടതിന് അനുതാപത്തോടും കണ്ണീരോടും നമ്മുടെ കർത്താവിനോട് ഹൃദയം നുറുങ്ങി പ്രാർത്ഥിക്കേണ്ടത് അവസരമാണിതെന്ന് ഓരോരുത്തരെയും നാം ഓർമിപ്പിക്കട്ടെ. നമ്മുടെ വിശ്വാസികൾ എല്ലാവരും തങ്ങളുടെ കുടുംബ പ്രാർത്ഥനകളും വ്യക്തിഗത പ്രാർത്ഥനകളും മുടക്കം കൂടാതെ നിർവ്വഹിക്കാനും നോമ്പുപവാസങ്ങൾ യോഗ്യമായി അനുഷ്ഠിക്കുവാനും നമ്മുടെ കർത്താവിന്റെ രക്ഷാകരമായ കഷ്ടാനുഭവത്തിലും പുനരുത്ഥാനത്തിന്റെ ദിവ്യസമാധാനത്തിലും പങ്കാളികളായി തീരുന്നതിനും പ്രത്യേകം ശ്രദ്ധിക്കണം. ഈ കാലഘട്ടത്തിന്റെ ക്ലേശങ്ങളെ തരണം ചെയ്യുന്നതിനാവശ്യമായ ആത്മീയ ദൂതുകൾ നൽകി അവരെ ബലപ്പെടുത്തുവാൻ നമ്മുടെ വൈദികർ ഉത്സാഹിക്കണം.





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ഗവേഷണം

# കുരിശിന്റെ അർത്ഥവും വ്യാപ്തിയും

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ



കുരിശിന് മഹത്ത്വരമായ പ്രാധാന്യം ക്രൈസ്തവ സഭകൾ നൽകുന്നു. വേദ പുസ്തകാധിഷ്ഠിതവും, വേദശാസ്ത്രപരവുമായി അഗാധ അർത്ഥം വെളിവാക്കുന്ന 'കുരിശ്'മത ചിഹ്നമോ സാംസ്കാരിക അടയാളമോ മാത്രമല്ല, ക്രിസ്തുവിന്റെ കഷ്ടാനുഭവം, ക്രൂശുമരണം, ഉയിർത്തെഴുന്നേല്പ് എന്നിവയുടെ സമഗ്രവും ഏകവുമായ പ്രതീകമാണ് കുരിശ്.

**1. കുരിശിന്റെ പ്രാധാന്യം എന്ത്**

ലാറ്റിൻ ഭാഷയിലെ ക്രൂസിൽ (Crux) നിന്നുമാണ് ക്രോസ് (Cross) എന്ന വാക്ക് ഉത്ഭവിച്ചത്. ഇതിന് സർവ്വ പ്രധാനം, അത്യന്താപേക്ഷിതം, അടിസ്ഥാന പരം എന്നെല്ലാം അർത്ഥമുണ്ട്. അതിനാൽ കുരിശ്, യേശുക്രിസ്തുവിന്റെ കഷ്ടാനുഭവം, മരണം, ഉയിർപ്പ്, ക്രൂശാരോഹണം എന്നിവയുടെ പ്രാധാന്യം വെളിപ്പെടുത്തുന്നു. ക്രിസ്തിയ വിശ്വാസത്തിന്റെ മറ്റ് പ്രമാണങ്ങൾ എല്ലാം പണിതുയർത്തിയിരിക്കുന്നത്, 'നശിച്ചുപോകാത്ത' കുരിശിന്റെ അടിത്തറയിലാണെന്ന് യറുശലേമിലെ വിശുദ്ധ കൂറിലോസ് (C. 348 - 87) പഠിപ്പിക്കുന്നു. പഴയ നിയമത്തിലെ പല സംഭവങ്ങളും പ്രവചനങ്ങളും കുരിശിന്റെ രക്ഷാകരമായ പദ്ധതിയെ മുൻകൂട്ടി വെളിപ്പെടുത്തുന്നതായി പിതാക്കന്മാർ വ്യാഖ്യാനിക്കുന്നു.

'സംഹാര ദൂതനെ തടയുന്നതിന് കറുമ്പടി മേലും കട്ടിളക്കാൽ മേലുമുള്ള രക്തം തേക്കൽ (പുറ. 12 .23), മോശ കയ്യിൽ ധരിച്ച അടയാളവും' കണ്ണുകളുടെ നടുവിലെ നെറ്റിപ്പട്ടയും (പുറ. 14.6), ശത്രുക്കളുടെ പരാജയത്തിനായി മോശയുടെ കൈ ഉയർത്തലും (പുറ. 17: 8 – 15), മരുഭൂമിയിൽ മോശ നാട്ടിയ പിത്തള സർപ്പവും (സംഖ്യ 21. 6 – 9), കുരിശിന്റെ മുൻകുറികളാണ്. മരത്തിൽ തൂങ്ങി മരിച്ചവർ ശാപഗ്രസ്തർ (പുറ. 21 . 22), മിശിഹായുടെ കഷ്ടാനുഭവ ദർശനം (സങ്കി.22), നെറ്റിയിലെ രക്ഷകരമായ അടയാളം (യെഹസ്കി 9:3 -6) എന്നിവ പാപത്തിൽ നിന്നും മരണത്തിൽ നിന്നുമുള്ള രക്ഷയുടെ അടയാളമായും വ്യാഖ്യാനിക്കുന്നു.



കുരിശിന്റെ മഹത്തായ ദർശനം യേശു വെളിപ്പെടുത്തുന്നത് 'ക്രൂശ് എടുത്ത് എന്നെ അനുഗമിക്കുക' എന്ന പ്രഖ്യാപനത്തിലാണ് (മത്ത 10 : 38 – 39, 16 : 24 – 25, മർക്കോ 8: 34 –35 ലൂക്കോ 9 : 23 – 24, 14 :27), "ക്രിസ്തുവിനെ അനുഗമിക്കുന്നവർക്കുള്ള സന്ദേശം 'വരിക, ക്രൂശിക്കപ്പെടുക' എന്നതാണെന്ന് ശിഷ്യത്വത്തിന്റെ വില നിർണ്ണയപ്പെടുത്തി" ഡിട്രിച്ച് ബോൺഹോഫർ (1906 – 1945) വ്യാഖ്യാനിക്കുന്നു. യേശുവിന്റെ ശിഷ്യത്വത്തിലേക്കുള്ള വിളി വരിക ക്രൂശിക്കപ്പെടുക എന്ന ആഹ്വാനമാണ്. യേശുവിനെ അനുഗമിക്കുന്നവർ കുരിശിന്റെ വഴി തിരഞ്ഞെടുക്കണം. നിന്ദയും തിരസ്കാരവും മുൾക്കിരീടവും കുരിശിന്റെ വഴിയാണ്. യേശുവിന്റെ ഗിരിപ്രഭാഷണത്തിന്റെ അന്തസത്ത കുരിശിന്റെ ജീവിതമാണ്. പരസ്യ ശുശ്രൂഷയിൽ മൂന്നു പ്രാവശ്യം യേശു പീഡാനുഭവത്തേയും, ക്രൂശു മരണത്തേയും സൂചിപ്പിക്കുന്നു. (മത്താ 16 : 21, 17 : 22, 22–23, 20 : 18 – 19). യേശുവിനെ പിൻപറ്റിയവർ 'ക്രൂശിനെ' സ്വീകരിക്കുവാൻ വിമുഖത പ്രകടിപ്പിച്ചപ്പോൾ ശിഷ്യത്വം കുരിശ് എടുക്കുന്നതിന്റേതാകണമെന്ന് ആഹ്വാനം ചെയ്യുന്നു (ലൂക്കാ 9: 22 – 24).

ശിഷ്യത്വത്തിന്റെ അടയാളം 'കുരിശാണ്', അനുഗമിക്കുവാൻ ഇച്ഛിക്കുന്നവർ കുരിശു വഹിക്കണമെന്നത് നിർബന്ധമാണ്. കുരിശിൽ നിറയുന്നത് സ്നേഹവും ക്ഷമയും സഹനവുമാണ്. ഇത് രക്ഷയ്ക്കുള്ള വഴിയാണ്. ക്രിസ്തു ഇല്ലാത്ത കുരിശും കുരിശില്ലാത്ത ക്രിസ്തീയതയും ക്രിസ്തുശിഷ്യത്വത്തിന്റെ വിളിയെ തിരസ്കരിക്കുന്നു.

കുരിശിന്റെ അടയാളം ക്രിസ്തുവിന്റെ മഹത്തരമായ രണ്ടാം വരവിന്റെ പ്രതീകമായും (യെശ 11:10–12, മത്ത് 24: 30) ആശീർവാദത്തിന്റെ ചിഹ്നമായും, അനുഗ്രഹങ്ങൾ പ്രാപിപ്പിക്കുന്നതിന്റെ ഭാവമായും കണക്കാക്കുന്നു. കൈകൾ അല്പം ഉയർത്തി പിടിക്കുമ്പോൾ ലഭ്യമാകുന്നതും കുരിശിന്റെ അടയാളമാണ്. വിശ്വാസത്തിന്റെ പരിചയായ കുരിശ് (എഫേ 6,16) വിശുദ്ധ മാമോദീസായിൽ കൂടി ആദ്യം ലഭ്യമാകുന്നു. കുരിശിന്റെ അടയാളം ദൈവജനത്തിന്റെ അടയാളമായി (ഗല 5:11, 6 : 14) പഠിപ്പിക്കുന്നു. വിശുദ്ധീകരിക്കപ്പെട്ട് സഭയെ ശുശ്രൂഷിക്കുവാനും സഭയുടെ കൂദാശാനുഭവത്തിൽ പങ്കു ചേരുവാനും വിശ്വാസികളെ കുരിശിന്റെ അടയാളത്തിലൂടെ സജ്ജമാക്കുന്നു.

ഓർത്തഡോക്സ് ആരാധന ക്രമത്തിൽ കുരിശ് നിത്യ ജീവൻ അവകാശമാക്കുന്നതിന്റെ വാഗ്ദാനമാണ്. കുരിശിനെ ഏദൻ തോട്ടത്തിലെ ജീവ വൃക്ഷമായി താരതമ്യം ചെയ്തിട്ടുണ്ട്. (ഉൽപ്പത്തി 2:9 3 :22 – 24). വലിയ മാർ ബസേലിയോസ് (330 – 379) ക്രിസ്ത്യാനികൾ ജീവവൃക്ഷമായി തീരണമെന്ന് (സങ്കീ. 1 : 1 –3). പ്രബോധിപ്പിക്കുന്നു. കുരിശ് ഭൂമിയിൽ നിന്നും സ്വർഗ്ഗത്തിലേയ്ക്കുള്ള ഗോവണിയാണ് (1 തിമോ 2:5, എബ്ര. 8:6 ; 9 :15, 12 : 24) ക്രൂശിതനായ യേശുവിന്റെ ജീവിതം യാക്കോബ് കണ്ട ഗോവണിയുടെ പ്രതീകമാണ് – മാലാഖമാർ കയറുകയും ഇറങ്ങുകയും ചെയ്യുന്ന കാഴ്ചയുടെ അനുഭവം. കുരിശ് യേശുവിന്റെ രക്ഷാ പ്രവർത്തനങ്ങൾ സംവേദിപ്പിക്കുന്നതിന് മാത്രമുള്ളതല്ല. കുരിശ് മനുഷ്യ വർഗ്ഗത്തെ രൂപാന്തരപ്പെടുത്തുവാനുള്ളതാണ് (The cross not only informs us, but also transforms us). ക്രൂശിന്റെ അനുഭവത്തിൽ എത്തിച്ചേരുമ്പോഴാണ് യഥാർത്ഥ രൂപാന്തരമുണ്ടാകുന്നത്.

ഭൗതീക മോഹങ്ങളെ പരിത്യജിക്കുക, ക്രിസ്തു വിശ്വാസത്തിൽ ഉറച്ച് നിൽക്കുക (എബ്ര 12:2–3), ക്രിസ്തുസ്നേഹം വെളിപ്പെടുത്തുക (യോഹ 15:13) എന്നിവയിൽ അടിസ്ഥാനമിട്ടെങ്കിൽ മാത്രമേ, കുരിശിന്റെ സ്നേഹവും ശിഷ്യത്വവും പൂർണ്ണമായി ഉൾക്കൊള്ളുവാൻ കഴിയൂ. ക്രിസ്തുവിന്റെ കുരിശ് ബലിയർപ്പണത്തിന്റെയും പരിത്യാഗത്തിന്റെയും ശുശ്രൂഷയാണ്.

മലങ്കര ഓർത്തഡോക്സ് സഭയുടെ ആരാധന ക്രമത്തിൽ മാറാനായ പെരുന്നാളും ദൈവമാതാവിന്റെ പെരുന്നാളും കഴിഞ്ഞാൽ ഏറ്റവും അധികം സ്ഥാനം സ്ലീബായ്ക്കാണ്. ഏതു ആരാധനയിലും കുരിശിന്റെ സാന്നിധ്യം ഉണ്ടായിരിക്കും. വിശുദ്ധ കുർബാനയിൽ ത്രോണോസിൽ ഒരു മര കുരിശ് നിർബന്ധമായും ഉണ്ടായിരിക്കണം. മറ്റ് കൂദാശകളിലും ശുശ്രൂഷകളിലും ഒരു കുരിശും ഇരുവശങ്ങളിൽ തിരികളും വെച്ചിരിക്കും. പ്രാർത്ഥനകൾ നടത്തുമ്പോൾ എല്ലാം

കുരിശിന്റെ സാന്നിധ്യം ഉണ്ടായിരിക്കണമെന്ന് സഭ പ്രബോധിപ്പിക്കുന്നു.

വലിയ നോമ്പിലെ 'പാതി നോമ്പിൽ' പള്ളി മദ്ധ്യത്തിൽ 'ഗോഗുൽത്താ' സ്ഥാപിച്ച് മുകളിൽ കുരിശ് വെക്കുന്നു. പാതി നോമ്പിന്റെ വിശുദ്ധ കുർബാനയോടനുബന്ധിച്ച്, സ്ലീബാ ആഘോഷം നടത്തി ചുവന്ന ഊറാറ ചുറ്റി കുരിശ് ഗോഗുൽത്തായിൽ ഭംഗിയായി പ്രതിഷ്ഠിക്കുന്നു. പാതി നോമ്പിലെ 'സ്ലീബാ ആഘോഷം', ദു:ഖവെള്ളിയാഴ്ചയിലെ സ്ലീബാ തോളിൽ താങ്ങിയുള്ള പ്രദക്ഷിണം, കുരിശ് കുമ്പിടീൽ, സ്ലീബാ ആഘോഷം, 'കബറടക്കം', ഉയിർപ്പ് പെരുന്നാളിലെ 'ഉയിർപ്പിന്റെ രഹസ്യ ശുശ്രൂഷ', സ്ലീബാ ആഘോഷം, സ്വർഗ്ഗാരോഹണ പെരുന്നാളിലെ സ്ലീബാ ആഘോഷം എന്നിവയിൽ സ്ലീബായുടെ മഹത്ത്വവും പ്രാധാന്യവും വർണ്ണിക്കുന്ന പ്രാർത്ഥനകളും ശുശ്രൂഷകളും ഉൾക്കൊള്ളുന്നു. സെപ്തംബർ 14 സ്ലീബാ പെരുന്നാളായും സഭ ആഘോഷിക്കുന്നു.

ആഴ്ചവട്ടത്തിന്റെ ആരാധനാ ക്രമീകരണങ്ങളിൽ വെള്ളിയാഴ്ചത്തെ പ്രാർത്ഥനകൾ സ്ലീബായുടെതാണ്. 'കൂദോശ് ഇത്തോ' മുതൽ കഷ്ടാനുഭവ ആഴ്ചവരെ, ഞായറാഴ്ച യാമ പ്രാർത്ഥനകളും സ്ലീബായുടേതാണ്. ആരാധനയിൽ പിതാവും പുത്രനും പരിശുദ്ധ റൂഹായും തുടങ്ങിയ 'ത്രിത്വ സ്തുതിയിലും' കുരിശു വരയ്ക്കുവാൻ ആഹ്വാനം ചെയ്യുന്നു. വാങ്ങിപ്പോയവരുടെ കബറിടത്തിൽ 'കുരിശു വയ്ക്കുന്ന' പാരമ്പര്യവും ഉണ്ട്. ഇത് 'ക്രിസ്ത്യാനി' എന്ന് ധ്വനിപ്പിക്കുന്നതിന് മാത്രമല്ല പ്രത്യാശയോടെ പുതു ജീവിതത്തിലേക്ക് കടന്ന് പോകുന്നതിനെ (pass over) അനുസ്മരിപ്പിക്കുന്നു. പ്രത്യാശയുടെയും ജീവന്റെയും അടയാളമാണിത്. കുരിശ് ക്രിസ്തീയ ജീവിതത്തിന്റെ വിജയകൊടിയും അവിഭാജ്യ ഘടകവുമാണ്.

**2. കുരിശു വരയ്ക്കുന്നത് എപ്പോൾ, എങ്ങനെ; അതിന്റെ അർത്ഥം എന്ത്?**

സഭാ പാരമ്പര്യത്തിൽ കുരിശു വരയ്ക്ക് വളരെ പ്രാധാന്യം ഉണ്ട്. നെറ്റിയിൽ എല്ലായ്പ്പോഴും കുരിശടയാളം വരയ്ക്കണമെന്ന് (Sign of the cross) സഭാ പിതാവായ തെർത്തുല്യൻ (A.D 160 - 220) പ്രബോധിപ്പിച്ചു. ആദ്യകാലത്ത് നെറ്റിയിൽ ചെറിയ കുരിശടയാളങ്ങൾ വരയ്ക്കുമായിരുന്നു. പതിനൊന്നാം നൂറ്റാണ്ടോടെയാണ് വലതു കൈയുടെ മൂന്നു വിരലുകൾ കൂട്ടിപിടിച്ച് നെറ്റിയിൽ നിന്നും നെഞ്ചിലേക്കും ഇടത്തേതോളിൽ നിന്നും വലത്തേ തോളിലേക്കും കുരിശു വരയ്ക്കുന്ന പാരമ്പര്യം വളർന്നത്.

വിശ്വാസികളുടെ കാവലിനും രക്ഷയ്ക്കും വേണ്ടി മിശിഹായുടെ ക്രൂശുമരണത്തിൽ സങ്കേതപ്പെട്ട് കഷ്ടാനുഭവങ്ങളിൽ പങ്കു ചേരുന്നതിന്റെ അടയാളമായി കുരിശു വരയ്ക്കണമെന്ന് പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ പഠിപ്പിക്കുന്നു. അദ്ദേഹം പറയുന്നു: "മനുഷ്യകുലം മുഴുവനും രക്ഷപ്പെട്ടതു ദൈവപുത്രന്റെ കുരിശു മൂലം ആകയാൽ നാം അതിനെ വന്ദിക്കേണ്ടതാകുന്നു.... മഹാ ദൈവത്തെ നമ്മുടെ ഹൃദയത്തിൽ രൂപപ്പെടുത്തിക്കൊണ്ട് ആത്മകണ്ണാൽ നോക്കി വന്ദിക്കുന്ന പ്രകാരം ദൈവപുത്രന്റെ കുരിശിനെ ഹൃദയത്തിന്റെ പലകമേൽ രൂപപ്പെടുത്തികൊണ്ട് ആത്മകണ്ണാൽ നോക്കി വന്ദിക്കേണ്ടതാകുന്നു. കുരിശിന്റെ മുമ്പാകെ വന്ദിക്കുന്നത് കുരിശിൽ തറയ്ക്കപ്പെട്ട കർത്താവിനെയും തന്റെ കുരിശു മരണത്തേയും വന്ദിക്കുകയത്രേ" (മതോപദേശസാരങ്ങൾ 2014 : 50 - 51).

യറുശലേമിലെ വി. കൂറിലോസിന്റെ (313 - 386) പ്രഭാഷണങ്ങളിൽ (xiii : 36) കുരിശു വരയുടെ പ്രാധാന്യം വിവരിക്കുന്നു: "ഭക്ഷണം കഴിക്കുമ്പോഴും, കുടിക്കുമ്പോഴും, വരുമ്പോഴും, പോകുമ്പോഴും, ഉറങ്ങുമ്പോഴും, ഉണരുമ്പോഴും, യാത്രചെയ്യുമ്പോഴും, വിശ്രമിക്കുമ്പോഴും എല്ലാം കുരിശു വരയ്ക്കണം. ഓരോ കുരിശുവരയിലൂടെയും ക്രൂശിക്കപ്പെട്ട് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെയാണ് സാക്ഷിക്കുന്നത്."

അനുദിന ജീവിതത്തിൽ ഉണരുമ്പോൾ കുരിശുവരച്ച് എഴുന്നേൽക്കുന്ന പാരമ്പര്യമാണുള്ളത്. പിന്നീടാണ് പ്രാർത്ഥനയും പ്രവർത്തനവും ആരംഭിക്കുന്നത്. ക്രിസ്തുവിന്റെ രക്ഷാ പ്രവർത്തനങ്ങളുടെ അനുസ്മരണവും ക്രിസ്തു സന്ദേശം ഉൾക്കൊണ്ട് ജീവിതത്തെ അനുനിമിഷം രൂപാന്തരപ്പെടുത്തുന്നതിനുമുള്ള ബോധ്യവുമാണ് കുരിശു വരയിലൂടെ ലഭ്യമാകുന്നത്. നിർദ്ദിഷ്ട ആരാധനാ സമയങ്ങളിൽ മാത്രമല്ല എല്ലാ ഘട്ടങ്ങളിലും ആവശ്യാനുസരണം കുരിശു വരയ്ക്കാം. "എപ്പോഴും കുരിശ് വരയ്ക്കണം, കുരിശു ധരിക്കണം, കുരിശു വഹിക്കണം" എന്ന് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഉപദേശിച്ചിരുന്നു. കുരിശു വരയ്ക്കുന്നത് കുരിശു വഹിക്കുവാനും, ക്രൂശിക്കപ്പെടുവാനുമാണ്. അനുദിന ജീവിതത്തിലുണ്ടാകുന്ന തിന്മകളെയും പ്രലോഭനങ്ങളേയും സ്വാർത്ഥതകളെയും ക്രൂശിക്കുവാൻ കഴിയണം. കാൽവറിയിൽ വെളിപ്പെട്ട ക്രിസ്തുസ്നേഹത്തോടുള്ള സമ്പൂർണ്ണ സമർപ്പണമാണ് കുരിശു വരയിലൂടെ സാദ്യമാകുന്നത്. ഇത് പൂർണ്ണ ഹൃദയത്തോടും പൂർണ്ണ ആത്മാവോടും, പൂർണ്ണ മനസ്സോടും, പൂർണ്ണ ശക്തിയോടും നിർവഹിക്കണം. ബോധ വിചാര മനസുകളുടെ സമ്പൂർണ്ണമായ ഇടപെടൽ കുരിശുവരയിൽ സജ്ജീവമാകണം.

**3. ആരാധനയ്ക്ക് കുരിശോ, ക്രൂശിത രൂപമോ ഉപയോഗിക്കുന്നത്**

മലങ്കര ഓർത്തഡോക്സ് ആരാധനയിൽ ക്രൂശിത രൂപങ്ങൾ ഇല്ല. ഉയിർപ്പിന്റെയും ജീവന്റെയും പ്രത്യാശയുടെയും ചിഹ്നമായ കുരിശാണ് ഉപയോഗിക്കുന്നത്. വിശുദ്ധ കുർബാനയിൽ ഒരു തടി കുരിശ് അനിവാര്യമാണ്. മറ്റ് എല്ലാ ആരാധനകളിലും ശുശ്രൂഷകളിലും കുരിശിന്റെ സാന്നിധ്യം നിർബന്ധമായും ഉണ്ടായിരിക്കണം. യേശുക്രിസ്തുവിന്റെ കഷ്ടത, മരണം, ഉയർപ്പ് എന്നിവ സമഗ്രമായി കുരിശ് പ്രതിഫലിപ്പിക്കുന്നതിനാൽ ക്രൂശിത രൂപങ്ങൾ ഓർത്തഡോക്സ് ആരാധനയിൽ അനുവദിക്കുന്നില്ല. ❑

## മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വിശുദ്ധ കാനോനിക നോമ്പുകൾ

**– ഡോ. എൽദോ ജോസഫ്**

നോമ്പുകൾ കാനോനികമഞ്ച്
യൽദോയാണാദ്യത്തേത്
ഒന്നു ഡിസംബറിലാരംഭം
ഇരുപത്തഞ്ചിനു തീർന്നീടും

മൂന്നു ദിനം നിനെവേ നോമ്പ്
യോനാനിബിയെ ഓർത്തീടാൻ
പിന്നീടമ്പതുനാൾ നോമ്പ്
അവസാനിക്കും കൃംതായിൽ

മാർച്ചിരുപത്തൊന്നാം ദിനമോ
പിന്നീടായ് വന്നീടുന്ന
പൗർണ്ണമി തൻ പിമ്പു വരുന്ന
ഞായർ കൃംതായായീടും

കൃംതാ മുതൽ പിന്നോട്ടെണ്ണി
പത്താഴ്ചകളെത്തീടുമ്പോൾ
അമ്പതുനോമ്പിൻ മുന്നോടി
നിനെവേ നോമ്പാരംഭിക്കും

ജൂൺ മാസത്തിൽ കർത്താവിൻ
ശ്ലീഹന്മാരുടെ ഓർമ്മയ്ക്കായ്
പതിമൂന്നു ദിനങ്ങൾ നോമ്പ്
ആരംഭം പതിനാറിന്ന്

മാതാവിൻ വാങ്ങിപ്പിന്റെ
സ്മരണയ്ക്കായ് പതിനഞ്ചുദിനം
ശൂനോയോ നോമ്പാചരണം
പതിനഞ്ചോഗസ്റ്റിൽ തീരും

വെള്ളം വീഞ്ഞാക്കിയ കൊത്നേ
അമ്പതു നോമ്പിന്നാരംഭം
കുഷ്ഠാർത്തൻ സൗഖ്യം നേടി
രണ്ടാം ഞായർ ഗർബോയിൽ

മ്ശറിയോയിൽ തളർവാതിക്ക്
സർവാംഗം വിടുതൽ നൽകി
നാലാം ഞായർ ക്നാനൈത്തോ
നാരിമകൾ സൗഖ്യം പൂണ്ടു

കൂനി നടന്നോൾ നേർനിന്നു
അഞ്ചാം ഞായർ ക്പിപ്തോയിൽ
ആറാം ഞായർ സമിയോയിൽ
കുരുടൻ പ്രാപിച്ചു കാഴ്ച

ഏഴാം ഞായർ ഊശാന
കർത്താവേരുശലേമേറി
നോമ്പിന്നവസാനം കൃംതോ
മൃതിയെ കർത്തൻ തോൽപിച്ചു

കർത്താവിന്നെതിരായ് ഗൂഢം
ചിന്തിച്ച ബുധനും തന്നെ
കുരിശേറ്റിയ വെള്ളിദിനവും
കാനോനിക നോമ്പുകൾ തന്നെ

"നോമ്പ് ദൈവം ആദ്യം ആദാമിന്നു കൊടുത്ത കല്പനപ്രകാരം യഹൂദ സഭയിൽ ദൈവകല്പനപ്രകാരം നടത്തിവന്നതും നമ്മുടെ കർത്താവ് കല്പിച്ചും പ്രവർത്തിച്ചും പഠിപ്പിച്ചിരിക്കുന്നതും തന്റെ ശ്ലീഹന്മാർ ആചരിച്ചു വന്നതും ശുദ്ധമുള്ള സഭയിൽ കല്പിച്ചു സ്ഥിരപ്പെടുത്തി നടന്നുവരുന്നതുമാകുന്നു. എന്നാൽ തിന്മകളിൽ നിന്ന് ഒഴിഞ്ഞ് ആത്മാവിലുംകൂടെ നോമ്പു നോക്കാതെ ഭക്ഷണങ്ങളിൽ നിന്നൊഴിഞ്ഞ് ശരീരത്തിൽ മാത്രം നോമ്പു നോറ്റാൽ പോരാത്തതത്രേ."

**– പ. വട്ടശ്ശേരിൽ തിരുമേനി**

പൗരസ്ത്യ ആരാധന

# വലിയ നോമ്പിലെ അഞ്ചാം ഞായറാഴ്ച - ശൊമറോയോ?

## വർഗീസ് ജോൺ തോട്ടപ്പുഴ



വലിയ നോമ്പിലെ അഞ്ചാം ഞായറാഴ്ച (2020 മാർച്ച് 22) വി. കുർബാനയിൽ ഏവൻഗേലിയ്ക്കു ശേഷം ചൊല്ലുന്ന 'ആദാമവശതപൂണ്ടപ്പോൾ... ഘോഷിച്ചാൻ' എന്ന ഗീതവും ഹൂത്തോമ്മോയ്ക്ക് അനുബന്ധമായി ജനം ചൊല്ലുന്ന 'യേറുശലേം ..... സ്തുതിയെന്നവനാർത്തു' എന്ന ഗീതവും നല്ല ശമറിയാക്കാരന്റെ ഉപമയുമായി ബന്ധപ്പെട്ടതാണ്. സന്ധ്യാ നമസ്കാരത്തിൻറെ ഏവൻഗേലിയോൻ വായനയും നല്ല ശമറിയാക്കാരന്റെ ഉപമയാണ് (വി. ലൂക്കോസ് 10: 25-37). അതേസമയം 'നീണാൾ ..... സ്തോത്രം' (കാസോലിക്കി) കൂനി സ്ത്രീയെ സൗഖ്യമാക്കിയ സംഭവം സ്മരിക്കുന്നു. ഈ വ്യത്യാസത്തിനു കാരണമെന്താണെന്നു ചിന്തിച്ചിട്ടുണ്ടോ?

മലങ്കരസഭ വലിയ നോമ്പിലെ അഞ്ചാം ഞായറാഴ്ച കൂനിസ്ത്രീയെ സൗഖ്യമാക്കിയ സംഭവം സ്മരിക്കുമ്പോൾ (ക്പിപ്ത്തോ) അന്ത്യോഖ്യൻ സഭ നല്ല ശമറിയാക്കാരൻറെ ഉപമയാണ് (ശൊമറോയോ) സ്മരിക്കുന്നത്. അതേസമയം മലങ്കരയിലെ യാക്കോബായ വിഭാഗത്തിനും ഇതു ക്പിപ്ത്തോ ഞായറാഴ്ച ആണ്. പാശ്ചാത്യ (അന്ത്യോഖ്യൻ) സുറിയാനി ആരാധനാക്രമമാണല്ലോ മലങ്കരസഭ സ്വീകരിച്ചിരിക്കുന്നത്.

ആരാധനാക്രമങ്ങളിലുള്ള വൈവിധ്യം പാശ്ചാത്യ (അന്ത്യോഖ്യൻ) സുറിയാനി പാരമ്പര്യത്തിന്റെ ഒരു പ്രത്യേകതയാണ്. വേദവായനക്കുറിപ്പിന്റെ കാര്യത്തിലും ഇത്തരത്തിലുള്ള വൈവിധ്യം കാണാവുന്നതാണ്. അന്ത്യോഖ്യായിൽ നിന്നും കുറെയൊക്കെ വ്യത്യസ്തമായ ആരാധനാക്രമങ്ങളും വേദവായനക്കുറിപ്പുകളും പൗരസ്ത്യ കാതോലിക്കായുടെ ഭരണസീമയിൽപ്പെട്ട തെഗ്രീസിലും മൂസലിലും ഉപയോഗിച്ചിരുന്നു. അന്ത്യോഖ്യൻ സഭയുടെ തന്നെ കീഴിലുള്ള യെരുശലേമിലും കുറെയൊക്കെ വ്യത്യാസമുള്ള ക്രമങ്ങളാണ് ഉപയോഗിച്ചിരുന്നത്. ഓർത്തഡോക്സ് സുറിയാനി സഭയിലെ ആരാധനാക്രമങ്ങൾക്ക് ഒരു ഐകരൂപ്യം വന്നത് അവ അച്ചടിച്ചു തുടങ്ങിയതിനു ശേഷമാണ്. വേദവായനക്കുറിപ്പിനും പ്രാദേശികമായ ചെറിയ വ്യത്യാസങ്ങൾ ഉണ്ട്.

യായിറോസിന്റെ മകളെ ഉയർപ്പിക്കുന്ന സംഭവം (വലിയ നോമ്പിലെ മൂന്നാം ഞായർ), ശതാധിപൻറെ ദാസന്റെ സൗഖ്യം (നാലാം ഞായർ), നയിനിലെ വിധവയുടെ മകനെ ഉയർപ്പിക്കുന്ന സംഭവം (അഞ്ചാം ഞായർ), നല്ല ശമറിയാക്കാരന്റെ ഉപമ (ആറാം ഞായർ) തുടങ്ങി വ്യത്യസ്തമായ വേദവായനാഭാഗങ്ങൾ അന്ത്യോഖ്യൻ സഭ വിവിധ കാലങ്ങളിലും വിവിധ പ്രദേശങ്ങളിലും ഉപയോഗിച്ചിരുന്നു. കൂടുതൽ വിവരങ്ങൾക്ക് വലിയ നോമ്പിലെ വേദവായനകൾ (ഫാ. ഡോ. ബേബി വർഗീസ്, പുരോഹിതൻ 1989 ജനുവരി-മാർച്ച്, പേജ് 33-36) കാണുക.

അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭ നമ്മിൽ നിന്ന് ഒരാഴ്ച വൈകി 2020 ഏപ്രിൽ 19-നാണ് ഈസ്റ്റർ ആഘോഷിക്കുന്നത്. അതുകൊണ്ട് അവർക്ക് വലിയ നോമ്പിലെ അഞ്ചാം ഞായറാഴ്ച മാർച്ച് 29-നാണ്. ചില വർഷങ്ങളിൽ (2001, 2004, 2007, 2010, 2011, 2014, 2017, 2025, 2028, 2031, 2034, 2037, 2038) ഈസ്റ്റർ ഒരുമിച്ചു വരും.

വിവിധ രാജ്യങ്ങളിലെ 20 കോടിയിലധികം ക്രൈസ്തവർ മിക്ക വർഷവും ഒന്നോ നാലോ അഞ്ചോ ആഴ്ചകൾ വൈകിയാണ് ഈസ്റ്റർ ആഘോഷിക്കുന്നത്. മലങ്കര, അർമേനിയൻ, ഫിന്നിഷ് എന്നിവ ഒഴികെയുള്ള ഓർത്തഡോക്സ് സഭകളും അസിറിയൻ (കൽദായ) സഭയിൽ ബാഗ്ദാദ് ആസ്ഥാനമായ വിഭാഗവും ചില സ്ഥലങ്ങളിൽ റോമൻ കത്തോലിക്കാ സഭയും ജൂലിയൻ കലണ്ടർ പ്രകാരം ഈസ്റ്റർ തീയതി നിശ്ചയിക്കുന്നതാണ് കാരണം. ഗ്രിഗോറിയൻ-ജൂലിയൻ കലണ്ടറുകൾ തമ്മിൽ ഇപ്പോൾ 13 ദിവസം വ്യത്യാസമുണ്ടെങ്കിലും ഈസ്റ്റർ



35 ദിവസം വരെ വൈകാം. ക്രിസ്മസ് ആഘോഷത്തിനും ഇതുപോലെ തീയതി വ്യത്യാസമുണ്ട്.

വസന്ത വിഷുവം ആയ മാർച്ച് 21-നോ അതിനു ശേഷമോ വരുന്ന പൗർണമിയുടെ പിറ്റേ ഞായറാഴ്ചയാണ് ഈസ്റ്റർ. ഈ പൗർണമി (പെസഹാ ചന്ദ്രൻ) ഞായറാഴ്ച വന്നാൽ ഈസ്റ്റർ അതിനടുത്ത ഞായറാഴ്ചയായിരിക്കും. നിഖ്യാ സുന്നഹദോസ് (എ.ഡി. 325) ആണ് ഈ തീരുമാനമെടുത്തത്. ഈസ്റ്റർ വരാവുന്ന ഏറ്റവും നേരത്തെയുള്ള തീയതി മാർച്ച് 22-ാം (1598, 1693, 1761, 1818, 2285) ഏറ്റവും താമസിച്ചുള്ള തീയതി ഏപ്രിൽ 25-ാം (1666, 1734, 1886, 1943, 2038, 2190) ആണ്. ഗ്രിഗോറിയൻ കലണ്ടർ അടിസ്ഥാനമാക്കിയുള്ള വർഷങ്ങളാണിവ.

മലങ്കര സുറിയാനി സഭയിലെ പാത്രിയർക്കീസ് പക്ഷം (ബാവാകക്ഷി) 1952 ഡിസംബർ 15-ന് യൽദോ നോമ്പാരംഭത്തിനും (പ. അപ്രേം പ്രഥമൻ ബാവായുടെ കൽപന നമ്പർ 620/05.11.1952) കാതോലിക്കാപക്ഷം (മെത്രാൻ കക്ഷി) 1953 മേയ് 14-ന് സ്വർഗാരോഹണ പെരുന്നാളിനുമാണ് (പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കൽപന നമ്പർ 59/16.04.1953) ഗ്രിഗോറിയൻ കലണ്ടർ (പുതിയ രീതി) സ്വീകരിച്ചത്.

ഈ ഞായറാഴ്ച പഴയനിയമ വായനയിൽ ജ്ഞാനിയായ ബാറാസീറായുടെ (പ്രഭാഷകൻ) പുസ്തകത്തിൽ നിന്നുള്ള വായനയും നമുക്ക് ശ്രവിക്കാം.

## പോലീസ് അധികാരികൾക്കെതിരെ അടിയന്തര നടപടികൾ കൈക്കൊള്ളണമെന്ന് ഓർത്തഡോസ് വൈദിക സംഘം

ചെങ്ങന്നൂർ: രാജ്യമെമ്പാടും നിലനിൽക്കുന്ന കൊറോണ നിയന്ത്രണങ്ങളുടെ മറവിൽ കത്തിപ്പാറതടപ്പള്ളിയിൽ പോലീസ് നടത്തിയ തേർവാഴ്ച ജനാധിപത്യ കേരളത്തിന് അപമാനമാണ്. ഗീവർഗീസ് കൊച്ചുപറമ്പിൽ റമ്പാനെ മൃഗീയമായി മർദ്ദിച്ച പോലീസ് അധികാരികൾക്കെതിരെ അടിയന്തര നടപടികൾ കൈക്കൊള്ളണമെന്ന് ഓർത്തഡോസ് വൈദിക സംഘം ജനറൽ സെക്രട്ടറി ഫാ. തോമസ് വർഗീസ് അമയിൽ ആവശ്യപ്പെട്ടു.

പൗരസ്ത്യ ആരാധന

# പാതി നോമ്പിലെ കുരിശ് സ്ഥാപിക്കൽ: വിവിധ നടപടിക്രമങ്ങളിൽ



**ഡെറിൻ രാജു**

പാതിനോമ്പിന്റെ ബുധനാഴ്ചയിലെ പ്രധാന ചടങ്ങായ സ്ളീബാ സ്ഥാപിക്കേണ്ടത് തലേന്നത്തെ സന്ധ്യാനമസ്കാരത്തോടു കൂടിയാണോ അതോ പിറ്റേന്നു സ്ളീബാ ആഘോഷം നടത്തുന്ന സമയത്ത് സ്ഥാപിച്ചാൽ മതിയോ എന്ന ചോദ്യത്തിനു ലഭ്യമായിട്ടുള്ള ചില നടപടിക്രമങ്ങൾ പ്രകാരം ഉത്തരം അന്വേഷിക്കുകയാണ് ഈ ലേഖനത്തിൽ. ഇവിടെ പരിഗണിക്കുന്ന നടപടിക്രമങ്ങൾ കോനാട്ട് മാർ യൂലിയോസിന്റെ വൃത്താന്തപുസ്തകം (എഡിറ്റർ ഡോ. കുര്യൻ തോമസ്), ശെമവൂൻ മാർ ദീവന്നാസിയോസിന്റെ നാളാഗമം (എഡിറ്റർ: ഫാ.ഡോ. ജോസഫ് ചീരൻ) , കോനാട്ട് മാത്തൻ മൽപാന്റെ നടപടിക്രമം (1910), തകടിയേൽ യാക്കോബ് കശീശായുടെ നടപടിക്രമം (1950), പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ ബാവായുടെ നടപടിക്രമം, യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ നടപടിക്രമം (1983) എന്നിവയാണ്.




**1. കോനാട്ട് മാർ യൂലിയോസിന്റെ വൃത്താന്തപുസ്തകം**

1876– നോടടുത്ത് രചിച്ചിരിക്കാവുന്ന ഈ പുസ്തകം ഇദംപ്രഥമായി പ്രസിദ്ധീകരിച്ചത് ഡോ. കുര്യൻ തോമസിന്റെ പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്കാരങ്ങൾ എന്ന പുസ്തകത്തിലാണ്. പത്രോസ് തൃതീയൻ പാത്രിയർക്കീസ് നടത്തിയ ശുശ്രൂഷകളുടെ ദൃക്സാക്ഷി വിവരണമാണ് ഇതിലുള്ളത്. പാതിനോമ്പിന്റെ ഭാഗത്തെ പരാമർശം ഇപ്രകാരമാണ്.

..ചൊവ്വാഴ്ച ഉച്ചക്കു മുറപ്രകാരം പെങ്കീസായിൽ നിന്നു പെൽഹദിയെയുമ്മായും ത്ശശായിനും നമസ്കരിച്ചശേഷം, കുരിശുനാട്ടുവാൻ ഉണ്ടാക്കിയ തണ്ടമ്മെൽ അൽമത്തി ധരിപ്പിച്ചു. വെള്ളിക്കുരിശിൻമേൽ തൂവാല ചുറ്റി കുരിശു തണ്ടുമ്മെൽ നിവർത്തി. രണ്ടു വശത്തും അതിമെൽ തന്നെ മെഴുകുതിരിയും കൊളുത്തി. പള്ളിയുടെ നടുക്കു നാട്ടിനിറുത്തികൊണ്ടു ശഹീമ്മായിൽ നിന്നു അന്നത്തെ റംശാതൊട്ടു നമസ്ക്കരിച്ച. ആ കൗമാ തികച്ച ബസലൊസ എമ്മയും മഹയിമ്മനീനാനും ചൊല്ലി. കുമ്പിടീലും കഴിച്ചു മുറപ്രകാരം നിർത്തി.

അതായത് പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാന കാൽ ഭാഗത്തെ ഈ രേഖയിൻപ്രകാരം തലേ ദിവസം തന്നെ സ്ളീബാ ഗോഗുൽത്തായിൽ നാട്ടിയിരുന്നു.

**2. ശെമവൂൻ മാർ ദീവന്നാസിയോസിന്റെ നാളാഗമം**

ഇതിലും തലേ ദിവസം ഗോഗുൽത്താ സ്ഥാപിച്ചതായി പരാമർശിക്കുന്നു. ഇങ്ങനെ പറയുന്നു. ..30–ാം തീയതി ബുധനാഴ്ച പാതി നോമ്പായിരുന്നു. അന്ന് പിതാവ് കാലത്ത് നമസ്കാരം കഴിഞ്ഞ് കുർബാന ചൊല്ലി.. പള്ളിയുടെ മദ്ധ്യേ തലേ ദിവസം സ്ഥാപിച്ചിരുന്ന കർക്കബ്സ എന്ന സിംഹാസനത്തിന്റെ മുമ്പാകെ കിഴക്കോട്ട് മുഖാമായി നിന്ന് ആയതിനു ക്രമങ്ങൾ ചൊല്ലിക്കഴിഞ്ഞ് ഹൗദ് മാലാഖേ മുതലായ നിറുത്തുകൾ ചൊല്ലി..

കോനാട്ട് യൂലിയോസിന്റെയും ശെമവൂൻ ദീവന്നാസിയോസിന്റെയും നാളാഗമങ്ങൾ പത്രോസ് തൃതീയൻ നടത്തിയ ശുശ്രൂഷകളുടെ വിവരണമാകയാൽ രണ്ടും പരസ്പരം വിട്ടുപോയ ഭാഗങ്ങൾ പൂരിപ്പിക്കുവാൻ ഉപകരിക്കും.

**3. കോനാട്ട് മൽപ്പാന്റെ നടപടി ക്രമം (1910)**

മലങ്കരയിലെ തെക്കും വടക്കുമുള്ള പള്ളിക്രമങ്ങൾ ഏകീകരിക്കുന്നതിൽ ഒരു വലിയ പങ്കു വഹിച്ച കോനാട്ട് മാത്തൻ മൽപ്പാന്റെ നടപടിക്രമത്തിൽ പറയുന്നതും തലേ ദിവസം സന്ധ്യയ്ക്കു കുരിശ് സ്ഥാപിക്കണമെന്നാണ്. പറഞ്ഞിരിക്കുന്നത് .. സന്ധ്യാനമസ്കാരം ആരംഭിക്കുന്നതു ചൊവ്വാഴ്ചയാകയാൽ റംശോയുടെ ആരംഭ കൗമാ കഴിഞ്ഞ് റാഹേമ്മാലയ് ആലോഹോ..( 51ാം മസ്മൂറ)യ്ക്കു മുമ്പായി പള്ളിയുടെ മദ്ധ്യത്തിൽ കുരിശുമൊന്തക്കൊടിയിട്ട് അലങ്കരിച്ച ഗോഗുൽത്തായിൽ സ്ളീബായുടെ കോലോകളോ എക്ബോകളോ ചൊല്ലിക്കൊണ്ട് കുരിശ് നാട്ടി അതിന്മേൽ ഊറാറ ഇടേണ്ടതും ഇരുവശത്തും ഗോഗുൽത്തായുടെ തണ്ടിൻമേൽ മെഴുകുതിരികൾ കൊളുത്തി കുത്തുകയും മറുവഹസാകൾ വെക്കുകയും ചെയ്യേണ്ടതും ആകുന്നു.



**4. തകടിയേൽ യാക്കോബ് കശീശായുടെ നടപടിക്രമം (1950)**

പല കാര്യങ്ങളിലും കോനാട്ട് മൽപാന്റെ നടപടിക്രമത്തിനോട് സാമ്യം പുലർത്തുന്ന ഇതിലും പറയുന്നതു മൽപ്പാൻ പറയുന്നതു പോലെ തലേന്നു സന്ധ്യാനമസ്കാരത്തിൽ 51-ാം മസ്മൂറായ്ക്ക് മുമ്പായി ഗോഗുൽത്തായിൽ കുരിശ് നാട്ടണം എന്നാണ്.

**5. മാത്യൂസ് പ്രഥമൻ ബാവായുടെ നടപടിക്രമം**

ഇതിൽ കാണുന്നത്.. സന്ധ്യാ നമസ്കാരത്തിനു മുമ്പുതന്നെ കുരിശുമൊന്ത കൊടിയിട്ട് അലങ്കരിച്ച ഗോഗുൽത്താ പള്ളിയുടെ മദ്ധ്യത്തിൽ കൊണ്ടു വന്നു വയ്ക്കുന്നു. അതിൽ വയ്ക്കുന്നതിനുള്ള കുരിശ് ഊറാറ ചുറ്റി സൗകര്യം പോലെ നമസ്കാരമേശയിലൊ ത്രോണോസിലോ വയ്ക്കുകയും ചെയ്യുന്നു. സന്ധ്യാ നമസ്കാരവും സുത്താറയും തീർത്തു കഴിയുമ്പോൾ സ്ളീബായുടെ ഏതെങ്കിലും നിർത്തുകൾ ചൊല്ലിക്കൊണ്ട് കുരിശെടുത്ത് കൊണ്ട് വന്നു ഗോഗുൽത്താ പ്രതിഷ്ഠിച്ച ശേഷം പിരിഞ്ഞു പോകുന്നു.

അതായത് സ്ളീബാ പ്രതിഷ്ഠ വൈകിട്ട് തന്നെ. എന്നാൽ പിറ്റെ ദിവസം കുരിശ് വച്ചാലും മതിയെന്നൊരു സാവകാശവും ഇതിൽ പറയുന്നുണ്ട്. എങ്കിലും മുൻഗണന തലേന്ന് വൈകിട്ട് പ്രതിഷ്ഠിക്കുന്നതിനു തന്നെയാണ് നൽകിയിരിക്കുന്നത്.

**6. യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ നടപടിക്രമം**

മലങ്കരയിൽ ഇന്ന് ഏറ്റവും പ്രചാരത്തിലിരിക്കുന്ന നടപടിക്രമവും ഇതാണ്. ഇതിൽ പറയുന്നത് ബുധനാഴ്ച തലേ സന്ധ്യയിൽ പ്രാർഥനയുടെ ആരംഭത്തിൽ കൗമാ കഴിഞ്ഞ് പട്ടക്കാരൻ മ്നോർത്തയിൽ സ്ളീബായുടെ ഏതെങ്കിലും ഗാനം ചൊല്ലിക്കൊണ്ട് കുരിശ് സ്ഥാപിക്കാം എന്നാണ്

ഇവ കൂടാതെ യാക്കോബായ വിഭാഗത്തിലെ മർക്കോസ് മാർ കൂറീലോസ് രചിച്ച സിറിയൻ ഓർത്തഡോക്സ് സഭയുടെ ശുശ്രൂഷാ നടപടിക്രമത്തിലും കാണുന്നത് ബുധനാഴ്ച സന്ധ്യാനമസ്കാരത്തിനു മുമ്പായി കുരിശ് സ്ഥാപിക്കണമെന്നാണ്.

ചുരുക്കത്തിൽ എല്ലാ നടപടിക്രമങ്ങളിലും തലേ ദിവസം (ചൊവ്വാഴ്ച സന്ധ്യയോടു കൂടി) ഗോഗുൽത്തായും അതിൽ കുരിശും സ്ഥാപിക്കണമെന്നാണ് പറഞ്ഞിരിക്കുന്നത്. ഇതിനു വ്യത്യസ്തമായ ഒരഭിപ്രായം കണ്ടത് ഫാ. ഡോ. ജോസഫ് ചീരൻ അച്ചൻ എഴുതിയ *ഓർത്തഡോക്സ് ആരാധന: ശുശ്രൂഷകളും ശുശ്രൂഷകൻമാരും* എന്ന പുസ്തകത്തിലാണ്. അതിൽ പിറ്റേന്ന് (പാതിബുധനാഴ്ച) സ്ളീബാ നാട്ടിയാൽ മതിയെന്നാണ് അച്ചൻ പറയുന്നത്. തലേ ദിവസം സ്ളീബാ നാട്ടണമെന്നത് പിൽക്കാലത്ത് കൂട്ടിച്ചേർത്തതാണന്നു അച്ചൻ പറയുന്നു. എന്നാൽ അച്ചന്റെ ആ അഭിപ്രായം ശരിയല്ലായെന്നാണ് 1876 മുതൽ 1983 വരെയുള്ള കാലയളവിൽ രചിക്കപ്പെട്ട മേൽപറഞ്ഞ ആറോളം നടപടിക്രമങ്ങളും പരിശോധിക്കുമ്പോൾ വ്യക്തമാകുന്നത്.' ❑



**ബാംഗ്ലൂരിൽ മാർത്തഹള്ളി പള്ളി കൂദാശ മാർ ദീയസ്ക്കോറോസ്, മാർ തീമോത്തിയോസ്, മാർ സെറാഫീം എന്നീ പിതാക്കൻമാരുടെ കാർമികത്വത്തിൽ നടന്നു.**



**ദേവലോകം അരമനയിൽ #break_the_chain പദ്ധതിയുടെ ഉദ്ഘാടനം HED വിഭാഗം ഡെപ്യൂട്ടി സെക്രട്ടറി ഫാ. പി.എ. ഫിലിപ്പ് നിർവഹിക്കുന്നു. ആർദ്ര സെക്രട്ടറി ഐസക്ക് പാമ്പാടി സമീപം.**

## കോതമംഗലം പള്ളി തർക്കം: സുപ്രീംകോടതി വിധി ഉടൻ നടപ്പാക്കണമെന്ന് ഹൈക്കോടതി

കൊച്ചി: കോതമംഗലം പള്ളി ഏറ്റെടുക്കലുമായി ബന്ധപ്പെട്ട, ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായ സിംഗിൾ ബെഞ്ച് ഉത്തരവ് ഹൈക്കോടതി ഡിവിഷൻ ബെഞ്ച് ശരിവച്ചു. സംസ്ഥാനസർക്കാരിൻറെയും വിഘടിത വിഭാഗത്തിന്റെയും ഹർജികൾ കോടതി തള്ളി. സുപ്രീംകോടതി വിധിക്ക് അനുസൃതമായാണ് സിംഗിൾ ബെഞ്ചിൻറെ ഉത്തരവ്. അത് നടപ്പാക്കാൻ സർക്കാരിന് ബാധ്യതയുണ്ട്. ജില്ലാ ഭരണകൂടം ഉത്തരവ് നടപ്പാക്കണമെന്നും ഹൈക്കോടതി നിർദ്ദേശിച്ചു.

കോടതി വിധി നടപ്പാക്കേണ്ടത് സംസ്ഥാന സർക്കാരിന്റെ ഉത്തരവാദിത്തമാണ്. പള്ളി ഏറ്റെടുക്കാനുള്ള നടപടികൾ ജില്ലാ ഭരണകൂടം സ്വീകരിക്കണം. ഉത്തരവ് എങ്ങനെ നടപ്പാക്കണം എന്ന് നിർദേശിക്കാൻ കോടതികൾക്ക് അധികാരമുണ്ട്. 1934ലെ ഭരണഘടന അനുസരിച്ച് കോതമംഗലം പള്ളി ഭരണം നിർവ്വഹിക്കപ്പെടണമെന്നും ഹൈക്കോടതി പറഞ്ഞു.

സുപ്രീംകോടതി വിധിക്ക് എതിരാണ് സിംഗിൾ ബഞ്ച് വിധി എന്ന സർക്കാർ വാദം കോടതി തള്ളി. ഓർത്തഡോക്സ് വികാരിക്ക് യോഗ്യത ഇല്ലെന്ന വാദത്തിലും കഴമ്പില്ലെന്ന് കോടതി പറഞ്ഞു.

## കൊച്ചുപറമ്പിൽ ഗീവർഗീസ് റമ്പാൻ പോലീസ് മർദ്ദനമേറ്റു അവശനിലയിൽ

കഞ്ഞിക്കുഴി: കഞ്ഞിക്കുഴി പോലീസ് സ്റ്റേഷൻ പരിധിയിൽ ഇടുക്കി സർക്കിൾ ഇൻസ്പെകൂർ കൊച്ചുപറമ്പിൽ ഗീവർഗീസ് റമ്പാനെ കൈയേറ്റം ചെയ്യുകയും അധികാര ദുർവിനിയോഗം ചെയ്തു അറസ്റ്റ് ചെയ്യുകയും ചെയ്തു.

കഞ്ഞിക്കുഴി പോലീസ് സ്റ്റേഷനിൽ നിന്നും അനുമതി വാങ്ങി കത്തിപ്പാറത്തടം പള്ളിയിൽ താമസിച്ചിരുന്ന ഗീവർഗീസ് റമ്പാനെ ഇടുക്കി സർക്കിളും സംഘവും പള്ളിയിൽ ചെന്ന് അനുമതി ഇല്ലാതെ പള്ളിയിൽ താമസിക്കുന്നു എന്ന് ആരോപിച്ചു മർദിക്കുകയും അറസ്റ്റ് ചെയ്തു കഞ്ഞിക്കുഴി പോലീസ് സ്റ്റേഷനിൽ കൊണ്ടുപോവുകയും ചെയ്തു. എന്നാൽ തങ്ങളുടെ അനുമതി വാങ്ങി ആണ് വന്ദ്യ റമ്പാൻ പള്ളിയിൽ താമസിക്കുന്നതെന്നും, തങ്ങൾക്കു കേസ് എടുക്കാൻ സാധിക്കില്ല എന്നും അറിയിച്ചതിനെ തുടർന്ന് അവശനായ റമ്പാനെ അവിടെ ഉപേക്ഷിച്ചു സർക്കിളും സംഘവും പോവുകയും ചെയ്തു.



# കാഴ്ചകളിൽ നിന്ന് ദർശനങ്ങളിലേക്കുള്ള എഴുന്നേൽപ്പ്

## (കൂനിയായ സ്ത്രീ: വലിയ നോമ്പിലെ അഞ്ചാം ഞായറാഴ്ച)

**(വി. ലൂക്കോസ് 13:10-17)**

**ഫാ. യോഹന്നാൻ കെ.**

(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)

കൂനിയായ സ്ത്രീയുടെ സൗഖ്യമാണ് ഇന്നത്തെ സദ്വാർത്ത. കൂടാതെ അബ്രഹാമിന്റെ മകൾ എന്ന വിളിക്ക് യോഗ്യയായ ഒരു സ്ത്രീക്ക് ലഭിച്ച സ്വാതന്ത്ര്യവും. സമൂഹവും സഭയും നൽകിയ കൂനുകളിൽ നിന്നും ഓരോ വ്യക്തികൾക്കും - പ്രത്യേകിച്ച് സ്ത്രീകൾക്ക് ക്രിസ്തു നൽകുന്ന സ്വാതന്ത്ര്യ പ്രഖ്യാപനത്തിന്റെ വിവരണം കൂടിയാണ് വി. ലൂക്കോസ് ഏവൻഗേലിസ്ഥാ നൽകുന്നത്. മലയാളത്തിന്റെ പ്രശസ്ത എഴുത്തുകാരി മാധവിക്കുട്ടിയുടെ ഒരു കഥയാണ് 'പരിപ്പ്.' അവൾ ഓടിക്കൊണ്ടിരിക്കുകയാണ് - അടുക്കളയിൽ നിന്ന് വീട്ടിലെ ഓരോ കോണിലേക്കും പോകുന്നു. ഭർത്താവിന്റെയും മക്കളുടെയും ഒരാവശ്യങ്ങൾക്കും എതിര് പറയാതെ, സ്വയം ഹോമിച്ച് അവൾ എരിഞ്ഞു തീരുകയാണ്. രോഗാവസ്ഥയിൽ ആശുപത്രിയിലേക്ക് കൊണ്ടുപോകുമ്പോഴും അടുപ്പത്തിരിക്കുന്ന പരിപ്പ് കരിയുന്നതിന്റെ വേവലാതിയാണ് അവൾക്ക്. പല തരം ബന്ധനങ്ങൾ കൊണ്ട് കൂനു പിടിച്ചുപോയ ഒരു ജന്മം. അതൊരു രോഗമാകട്ടെ, മറിച്ച് ഒരു അവസ്ഥാവിശേഷമാകട്ടെ, അതിൽ നിന്നുള്ള മോചനം ഓരോ സ്ത്രീയ്ക്കും ആവശ്യമാണ്. പതിനെട്ടു വർഷമായി അങ്ങനെയൊരു രോഗത്തിൽ നിന്നാണ് ക്രിസ്തു അവളെ മോചിപ്പിക്കുന്നത്. മാത്രവുമല്ല, അബ്രഹാമിന്റെ മക്കൾക്ക് ലഭിക്കുന്ന എല്ലാ സ്വാതന്ത്ര്യവും ഇവൾക്കുണ്ട് എന്ന് പ്രഖ്യാപിക്കുന്നതിൽ കൂടി ഒരു സ്ത്രീയെ അവളുടെ യഥാർത്ഥ വ്യക്തിത്വത്തിലേക്കും, സ്വത്വബോധത്തിലേയ്ക്കും തിരിച്ചുവിടുകയും കൂടിയാണ് ക്രിസ്തു ഇവിടെ.

### 1. നിയമങ്ങൾ മനുഷ്യനന്മയ്ക്ക് വേണ്ടി നിർമ്മിക്കപ്പെട്ടത്

ക്രിസ്തു കൂനിയായ സ്ത്രീയെ സൗഖ്യമാക്കുന്നത് ഒരു ശബ്ബത്ത് നാളിൽ ദേവാലയത്തിൽ വച്ചാണ്. സൃഷ്ടിയുടെ പൂർത്തീകരണത്തിൽ ദൈവം വിശ്രമിച്ച ദിവസമാണ് ശബ്ബത്ത് ദിവസമായി ആഴ്ചയുടെ അവസാന ദിനം കണക്കാക്കുന്നത്. ആ ദിവസം, യഹൂദർ പരിപൂർണ്ണമായി ദൈവത്തിനുവേണ്ടി വേർതിരിക്കുന്നു (ഉല്പത്തി 2.2-3). യാതൊരു ജോലിയിലും അവർ ഏർപ്പെടുന്നില്ല (പുറപ്പാട് 20.9-11, ആവർത്തനം 5.13-14). യഹോവയ്ക്കു ശുദ്ധീകരിക്കപ്പെട്ട ദിവസമായതിനാൽ, ആചാരാനുഷ്ഠാനങ്ങളിൽ മാത്രം ശ്രദ്ധ പുലർത്തിയിരുന്ന ഒരു കൂട്ടം മതാന്ധരുടെ കപടഭക്തിയെയാണ് ക്രിസ്തു ഇവിടെ ചോദ്യം ചെയ്യുന്നത്. കൂനിയായ സ്ത്രീയെ സൗഖ്യമാക്കുന്നത് വഴി, ശബ്ബത്തിൽ ചെയ്യേണ്ട യഥാർത്ഥ ശുദ്ധീകരണമെന്തെന്നും ക്രിസ്തു ഇവിടെ കാണിച്ചു തരുന്നു. പരോക്ഷമായിട്ടാണെങ്കിൽ കൂടി ക്രിസ്തുവിനെ സൗഖ്യദായകനായി പള്ളിപ്രമാണി അംഗീകരിക്കുന്നു എന്നതും ഇവിടെ ശ്രദ്ധയാകർഷിക്കുന്നു. ആചാരാനുഷ്ഠാനങ്ങൾക്കായി മാത്രമല്ല, മറിച്ച് ഒരുവന്റെ പരിപൂർണ്ണമായ ശുദ്ധീകരണത്തിനും, സൗഖ്യത്തിനും (ശരീരമനസ്സുകളുടെ) വേണ്ടി കൂടിയാണ് ദേവാലയങ്ങൾ എന്ന് ക്രിസ്തു വെളിപ്പെടുത്തുകയാണ്.

സൃഷ്ടിയുടെ മകുടമായ മനുഷ്യനേക്കാളുമധികം മൃഗങ്ങൾക്ക് സ്ഥാനം കൊടുക്കുന്ന ഒരു സമൂഹത്തോട്, യഥാർത്ഥ 'മത'മെന്തെന്ന് ക്രിസ്തു കാണിച്ചു കൊടുക്കുന്നു. മനുഷ്യർക്ക് ഏറ്റവും ഉപകാരപ്രദമായ ജീവികളായാണ് കാളയെയും കഴുതയെയും കണക്കാക്കുന്നത്. നിലമുഴുവാനും, ചുമടെടുക്കുവാനും മറ്റും അവയെ ഉപയോഗിക്കുന്നു. തങ്ങൾക്ക് ഉപയോഗമുള്ളവയെ മാത്രം - അത് മനുഷ്യനായാലും മൃഗമായാലും - സംരക്ഷിക്കുന്ന ഒരു സംസ്കാരത്തിൽ, എല്ലാവർക്കും അവരവർ അർഹിക്കുന്ന പരിഗണന നൽകണമെന്ന് ക്രിസ്തു പ്രഖ്യാപിക്കുകയാണ്. 18 വർഷമായി അബലയായിക്കഴിഞ്ഞ ഒരു സ്ത്രീക്ക് ക്രിസ്തു യഥാർത്ഥ സ്വാതന്ത്ര്യം നൽകുന്നു. അബ്രഹാമിന്റെ മകൾ എന്ന് വിളിക്കുന്നത് വഴി, വാഗ്ദത്തത്തിന്റെ എല്ലാ അവകാശങ്ങളും, അനുഗ്രഹങ്ങളും ക്രിസ്തു അവൾക്ക് നൽകുകയാണ്.

### 2. ആത്മീയത - ദൈവത്തോടുള്ള ആഭിമുഖ്യം

വിശുദ്ധ ലൂക്കോസ് കൂനു പിടിച്ച സ്ത്രീയുടെ പ്രായം പറയുന്നില്ലെങ്കിലും ആ രോഗാവസ്ഥയിൽ അവൾ ആയിട്ട് 18 വർഷമായി എന്ന് ചൂണ്ടിക്കാണിക്കുന്നു. തന്റെ നിറയൗവ്വന കാലഘട്ടത്തിലായിരിക്കണം അവൾ ഇങ്ങനെ ആയിത്തീർന്നത്. എന്നിട്ടും മുടങ്ങാതെ ദേവാലയ ദർശനം നടത്തിയിരുന്ന ഈ സ്ത്രീ ആത്മീയതയുടെ യഥാർത്ഥ അർത്ഥം നമുക്ക് കാണിച്ചു തരുന്നു. ശാരീരികമായ അവളുടെ ആകുലതകൾ ദൈവത്തിൽ നിന്നകലുവാനല്ല മറിച്ച് ദൈവത്തോട് കൂടുതൽ അടുക്കുവാനായി അവൾ ഉപയോഗിക്കുന്നു. യഹോവയുടെ മനോഹരത്വം കാണ്മാനും, അവന്റെ മന്ദിരത്തിൽ ധ്യാനിപ്പാനും ആയുഷ്ക്കാലമൊക്കെയും യഹോവയുടെ ആലയത്തിൽ പാർക്കുവാനും അപേക്ഷിക്കുന്ന സങ്കീർത്തനക്കാരന്റെ മനസ്സാണ് (സങ്കീർത്തനം 27.4) ആ സ്ത്രീയ്ക്കുള്ളത്. കണ്ണിന്റെ ദൃഷ്ടി ഭൂമിലേക്കാണെങ്കിലും, ആന്തരിക നയനങ്ങൾ ദൈവത്തിങ്കലേക്ക് ഉയർത്തി, ആരാധനയുടെ അമൂർത്ത ഭാവങ്ങളിലേക്ക് ആ സ്ത്രീ ഇറങ്ങിച്ചെന്നിരിക്കണം. അതിനാലാണ് ദൈവ കടാക്ഷം ആ സ്ത്രീയ്ക്ക് ലഭിച്ചത്. മോടിപിടിപ്പിക്കുന്ന പുറംകാഴ്ചകളിൽ മയങ്ങി, ആരാധനയുടെ അന്തഃസത്ത മനസ്സിലാക്കാതെ പോകുന്ന ഓരോ വിശ്വാസിയുടെയും കപടമുഖം ഈ സ്ത്രീ മറനീക്കി പുറത്തു കൊണ്ടുവരുന്നു. അവൾ ക്രിസ്തുവിനോട് തന്റെ രോഗത്തിന്റെ സൗഖ്യം ആവശ്യപ്പെടുന്നില്ല. മറ്റുള്ളവരാൽ ശ്രദ്ധിക്കപ്പെടാൻ വില കൂടിയ ആടയാഭരണങ്ങളണിഞ്ഞ്, ആഡംബരത്തിന്റെ മറുരൂപമായി ദേവാലയത്തിൽ വരുന്നവർ ദൈവത്തിന്റെ ദൃഷ്ടിയിൽപെടുന്നില്ല. വിരൂപയായ, ആത്മനിന്ദ അനുഭവിക്കുന്ന, പരിഹസിക്കപ്പെട്ട ഒരു കഥാപാത്രത്തെ ക്രിസ്തു ദർശിക്കുന്നു. അവളെ അടുക്കലേക്ക് വിളിക്കുന്നു. അവളുടെ കൂനു നിവർത്തുന്നു. നൊടിയിടയിൽ അവൾ ദൈവത്തെ മഹത്വപ്പെടുത്തുകയാണ്. 18 വർഷമായുള്ള 'ബന്ധന'ത്തിൽ നിന്നുള്ള സ്വാതന്ത്ര്യം ലഭിച്ചപ്പോൾ, അതിൽ മതിമറന്ന് ആഹ്ലാദിക്കാതെ, ദൈവനാമമഹത്വത്തിനായിട്ട് ആ അവസരത്തെ ആ സ്ത്രീ വിനിയോഗിക്കുന്നു. ക്രിസ്തുവിന്റെ സ്പർശനം ലഭിച്ചപ്പോൾ, ജീവിതത്തിൽ യഥാർത്ഥ സ്നേഹവും ആത്മാർത്ഥതയും അവൾ തിരിച്ചറിയുന്നു. ആ ദേവാലയത്തിൽ വന്നു കൂടിയ എല്ലാവരേക്കാളും ശ്രേഷ്ഠയെന്ന് ക്രിസ്തു സാക്ഷിക്കുന്നു. അങ്ങനെ തന്റെ യഥാർത്ഥ സ്വത്വാവബോധത്തിലേക്കാണ് ആ സ്ത്രീ എഴുന്നേൽക്കുന്നത്. കൂനു പിടിച്ച കാഴ്ചകളിൽ നിന്നും, മുഖാമുഖമായ ദൈവദർശനത്തിന്റെ അനുഭവമാണ് ആ സ്ത്രീയുടെ ആത്മീയത എന്ന് നിസ്സംശയം നമുക്ക് പറയുവാൻ സാധിക്കും.

നമ്മുടെ രക്ഷകൻ തന്റെ നോമ്പാൽ, നമ്മുടെ വീഴ്ചയെ എഴുന്നേൽപ്പിക്കുകയും, കൂനിനെ നിവർക്കയും കഷ്ടാനുഭവത്താൽ നമ്മുടെ കടങ്ങൾ വീട്ടുകയും ചെയ്തു (വലിയനോമ്പ് നമസ്കാരം വ്യാഴം പ്രഭാതം). ഇന്ന് നമ്മിൽ പലരും ആത്മീയമായ കൂനിന്റെ അവസ്ഥയിൽ ജീവിക്കുന്നവരാണ്. അതിൽ നിന്നുള്ള മോചനമാണ് ഓരോ വിശ്വാസിക്കും വേണ്ടത്. കാഴ്ചകൾ, ദർശനങ്ങളാകുമ്പോൾ, ആത്മീയതയുടെ യഥാർത്ഥ അന്തഃസത്തയിൽ ജീവിക്കാൻ സാധിക്കും. അതുവഴി ക്രിസ്തുസ്നേഹത്തിന്റെ സ്വാതന്ത്ര്യം അനുഭവിക്കാനും കഴിയുന്നു.

ദാരിദ്ര്യത്തിന്റെയും അപമാനത്തിന്റെയും അസമത്വത്തിന്റെയും അവഗണനയുടെയും മതഭ്രാന്തിന്റെയും എല്ലാം 'കൂനിൽ' നിന്ന് മനുഷ്യവർഗ്ഗത്തെ പിടിച്ചെഴുന്നേൽപ്പിക്കുവാനുള്ള ഉത്തരവാദിത്തം ക്രിസ്തു നമ്മെ ഏൽപ്പിക്കുകയാണ്. തന്റെ വൈകല്യാവസ്ഥയിലും, ദേവാലയത്തോടുള്ള ആഭിമുഖ്യം തീക്ഷ്ണമായിത്തന്നെ നിലനിർത്തിയ കൂനിയായ ആ സ്ത്രീ നമ്മുടെയൊക്കെ കപട ആത്മീയതയ്ക്കെതിരെ ശക്തമായ വെല്ലുവിളിയുണർത്തുന്ന ഒരു ചൂണ്ടുപലകയാണ്. 'എന്റെ ശരീരത്തിന്റെ മാത്രമല്ല മനസ്സിന്റെയും കൂനിനെ നാഥാ, നീ ദർശിച്ച് എന്നെ എഴുന്നേല്പിക്കണമേ' എന്നുള്ള പ്രാർത്ഥനയാണ് ഇന്നത്തെ സദ്വാർത്ത.





## പോലീസിന്റെ അനധികൃത നടപടിയിൽ ഓർത്തഡോക്സ് സഭ പ്രതിഷേധിക്കുന്നു.

**യാതൊരു പ്രകോപനവും കൂടാതെ തന്റെ സ്റ്റേഷൻ പരിധിയിൽ പെടാത്ത സ്ഥലത്ത് അതിക്രമിച്ച കയറി നിരപരാധികളെ മർദ്ദിച്ച സിഐയുടെ നടപടി അങ്ങേയറ്റം ദുരൂഹമാണ്. കുറ്റക്കാരനായ സി.ഐക്കും സംഘത്തിനുമെതിരെ നിയമനടപടികൾ സ്വീകരിച്ച മാതൃകാപരമായി ശിക്ഷിക്കണം.**

**അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത**
**മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ**

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ കത്തിപ്പാറത്തടം പള്ളി വികാരി കൊച്ചുപറമ്പിൽ ഗീവർഗീസ് റമ്പാനെയും സഹായികളെയും കാരണം കൂടാതെ അതിക്രൂരമായി മർദ്ദിച്ചതിൽ ശക്തമായി പ്രതിഷേധിക്കുന്നതായി പ. കാതോലിക്കാ ബാവായുടെ അസിസ്റ്റന്റും കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപനുമായ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത. പള്ളിയുടെ നിർമ്മാണ പ്രവർത്തനങ്ങൾ നടന്നു വരുന്നതിനാൽ വികാരിയും രണ്ടു സഹായികളും ലോക്കൽ പോലീസിന്റെ അറിവോടെ പള്ളിയിൽ തന്നെ താമസിക്കുകയായിരുന്നു. കഞ്ഞിക്കുഴി സ്റ്റേഷന്റെ പരിധിക്ക് പുറത്തുള്ള ഇടുക്കി സർക്കിൾ ഇൻസ്പെക്ടർ സിബിച്ചൻ ജോസഫും സംഘവും രാത്രിയിൽ പള്ളി കോമ്പൗണ്ടിൽ എത്തി റമ്പാച്ചനെയും വിശ്വാസികളെയും അസഭ്യം പറയുകയും അതിക്രൂരമായി മർദ്ദിക്കുകയുമാണ് ഉണ്ടായത്.

മർദ്ദനത്തിന്റെ കാരണം തിരക്കിയിട്ടും വെളിപ്പെടുത്താൻ സി.ഐ തയ്യാറായില്ല. മാത്രമല്ല റമ്പാനാണെന്നു പറഞ്ഞിട്ടും പോലും മർദ്ദനം തുടരുകയാണ് ഉണ്ടായത്. തുടർന്ന് റമ്പാനെയും കൂടെയുണ്ടായിരുന്നവരെയും കഞ്ഞിക്കുഴി ലോക്കൽ പോലീസ് സ്റ്റേഷനിൽ എത്തിച്ചപ്പോഴാണ് സി.ഐ. സിബിച്ചൻ ജോസഫ് അറിയുന്നത് റമ്പാനും സംഘവും പള്ളിയിൽ താമസിച്ചത് ലോക്കൽ പോലീസിന്റെ അറിവോടും സമ്മതത്തോടെയുമാണെന്ന്. നിഷ്ഠൂരമായ മർദ്ദനത്തെ തുടർന്നു ദേഹാസ്വാസ്ഥ്യം അനുഭവപ്പെട്ട റമ്പാൻ ആശുപത്രിയിൽ ചികിത്സ തേടി. യാതൊരു പ്രകോപനവും കൂടാതെ തന്റെ സ്റ്റേഷൻ പരിധിയിൽ പെടാത്ത സ്ഥലത്ത് അതിക്രമിച്ചു കയറി നിരപരാധികളെ മർദ്ദിച്ച സിഐയുടെ നടപടി അങ്ങേയറ്റം ദുരൂഹമാണ്. കുറ്റക്കാരനായ സിഐക്കും സംഘത്തിനുമെതിരെ നിയമനടപടികൾ സ്വീകരിച്ചു മാതൃകാപരമായി ശിക്ഷിക്കണമെന്നും ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത ആവശ്യപ്പെട്ടു.

**ഞായറാഴ്ച ) വി. കുർബാനയിൽ സംബന്ധിക്കാൻ സാധിക്കാത്തതിൽ ഏറെ പേർക്ക് വിഷമം ഉണ്ട്. പക്ഷേ Covid രോഗബാധ നിയന്ത്രിക്കാൻ ആൾക്കൂട്ടങ്ങളും പരസ്പര സാമീപ്യങ്ങളും ഒഴിവാക്കിയേ തീരൂ. ഈ സാഹചര്യത്തിൽ Virtual Qurbana യിൽ പങ്കെടുക്കാൻ താഴെ കൊടുക്കുന്ന link ഉപയോഗിക്കുക.**

**http://live.gregoriantv.com/**



ഇന്ത്യൻ ഓർത്തഡോക്സ് സഭ

fb/ indian orthodox sabha

**വൈറസിനെ നേരിടുന്നതിനിടയിൽ ബഹു. മുഖ്യമന്ത്രി പോലീസിലെ ക്രിമിനലുകളെ പിടിച്ച കെട്ടാൻ അലംഭാവം കാണിക്കരുത്..**

**അഭി. സഖറിയാ മാർ നിക്കോളോവോസ് മെത്രാപ്പോലീത്ത.**
**മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ**



പ. ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വീതീയൻ കാതോലിക്ക ബാവായുടെ നിർദ്ദേശാനുസരണം സ്ലീബാദാസ സമൂഹം അദ്ധ്യക്ഷൻ ഡോ. യാക്കോബ് മാർ ഐറേനിയോസ്, സ്ലീബാദാസ സമൂഹം ജനറൽ സെക്രട്ടറിയായി എറണാകുളം കണ്ടനാട് കർമ്മേൽ ദയറ അംഗമായ ഫാ. സോമു കെ. ശാമുവേലിനെ നിയമിച്ചു. തുമ്പമൺ ഭദ്രാസനത്തിൽപ്പെട്ട പ്രക്കാനം സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്.



തിരുനക്കര ക്ഷേത്ര ഭാരവാഹികൾ ഉത്സവത്തിനോട് അനുബന്ധിച്ചുള്ള ആചാരമായ വിളക്കിൽ എണ്ണയൊഴിക്കൽ ചടങ്ങ് കോട്ടയം കുരിശുപള്ളിയിൽ നടത്തുന്നു. പള്ളി വികാരിയും, ട്രസ്റ്റിയും സമീപം.



മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിൽ നിന്ന് B.Com. LLB (homs) ന് 2nd റാങ്ക് കരസ്ഥമാക്കിയ ഡെന്നി വർഗ്ഗീസ്. പത്തനാപുരം മാർ ലാസറസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്.



എം.ജി യൂണിവേഴ്സിറ്റി B.Com LLB (Hons) പരീക്ഷയിൽ നാലാം റാങ്ക് നേടിയ അബിയാ മറിയം മാത്യു. പത്തനംതിട്ട ഡി.സി.സി. ജനറൽ സെക്രട്ടറി മാത്യു ചെറിയാന്റെ മകളാണ്.

## സഭാകേസുകൾ

### ചുവന്നമണ്ണ് പള്ളി ഭരണഘടനപ്രകാരം ഭരിക്കപ്പെടണം

തൃശൂർ: തൃശൂർ ഭദ്രാസനത്തിലെ ചുവന്നമണ്ണ് സെന്റ്.ജോർജ്ജ് ഓർത്തഡോക്സ് സുറിയാനി പള്ളി 1934-ലെ മലങ്കരസഭ ഭരണഘടനപ്രകാരം ഭരിക്കപ്പെടണം എന്നും 1934 ഭരണഘടനപ്രകാരം നിയമിതനായ വികാരി അദ്ദേഹത്തിന്റെ ചുമതലകളിൽ നിന്ന് തടസ്സപ്പെടുത്തരുതെന്നും അതിന് അദ്ദേഹത്തിന് വേണ്ട സംരക്ഷണം പോലീസ് നൽകണമെന്നുമുള്ള ഉത്തരവ് ഈ വരുന്ന ചൊവ്വാഴ്ച കർശനമായി നടപ്പിലാക്കണം എന്ന് തൃശ്ശൂർ മുൻസിഫ് കോടതിയിൽ നിന്നും ഉത്തരവായി.



പാമ്പാടി ദയറായിൽ പാതി നോമ്പിലെ വി. കുർബ്ബാനയ്ക്കും ശുശ്രൂഷകൾക്കും യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ മുഖ്യ കാർമ്മികത്വം വഹിച്ചു. മത്തിയാസ് റമ്പാൻ കോർ എപ്പിസ്കോപ്പ, ദയറാ മാനേജർ ഫാ. മാത്യു കെ. ജോൺ എന്നിവർ ശുശ്രൂഷകൾക്ക് സഹകാർമ്മികരായിരുന്നു.




## ദൈവത്തെ തേടുക എന്നതാണ് സൃഷ്ടിയുടെയുടെ നിയോഗം: മാർ ദിമിത്രിയോസ്

ന്യൂഡൽഹി: ദൈവം തന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും മനുഷ്യനെ സൃഷ്ടിച്ചത് ദൈവനിയോഗം അനുസരിച്ച് ജീവിക്കുവാനാണ്. സൃഷ്ടി സ്രഷ്ടാവിനെ പോലെ ആയി തീരണം എന്നാണ് ആണ് ദൈവ ഇഷ്ടം.ഇയ്യോബിനെ പോലെ കഷ്ടതകളിലും പ്രതിസന്ധികളിലും തളരാതെ യും പിന്മാറാതെയും ദൈവത്തെ മുറുകെ പിടിക്കണം എന്ന് ഡൽഹി ഭദ്രാസന മർത്തമറിയം വനിതാ സമാജം ഏകദിന സമ്മേളനം ഉദ്ഘാടനം ചെയ്ത് ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് ആഹ്വാനം ചെയ്തു. 'എന്റെ പ്രാണൻ അവൻ മുഴുവനും എന്നിലും ദൈവത്തിന്റെ ശ്വാസം എന്റെ മൂക്കിലും ഉണ്ടല്ലോ' എന്ന വിഷയത്തെ ആസ്പദമാക്കി കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി ഡീൻ ഓഫ് സ്റ്റഡീസ് ഫാ. ഡോ. റെജി മാത്യു ക്ലാസ് നയിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. സജി യോഹന്നാൻ, ഫാ. പത്രോസ് ജോയ് , റെയ്ച്ചൽ ജോഷ്വാ, സുശീലാമ്മ സൈമൺ എന്നിവർ പ്രസംഗിച്ചു .ക്യാൻസർ ബോധന വൽക്കരണ ക്ലാസ്സിന്നു ഡൽഹി ഡീനിപ്പ് കെയർ നേതൃത്വം നൽകി. ഫാ. അജു എബ്രഹാം, ഫാ . സജി എബ്രഹാം, ഫാ. ലനി ചാക്കോ, ഫാ. എബിൻ പി ജേക്കബ് എന്നിവർ സന്നിഹിതരായിരുന്നു.